# THE GURUNATHAN

# ഗുരുനാഥൻ

L No. 85/15—7—26.

| പുസ്തകം 12 | 1108 ധനു | ലക്കം 5 |
|---|---|---|


നാനാലേഖനസൂക്തിമാലകളണിഞ്ഞദ്ധ്യാപകന്മാർക്കവി
ജ്ഞാനാനന്ദസുധാരസംസുമധുരംചേർത്തുള്ളിലാർത്താദരം
യൂനാമാശയപോഷണൈകരതയായ് സമ്പൂർണ്ണകല്യാണയായ്
നീണാളക്ഷയദീപ്തിപൂണ്ടുഗുരുനാഥേയംഭൃശംഭാസതാം.

വിഷയവിവരം.

# ഗുരുനാഥൻ.

പുസ്തകം 12 | 1108 ധനു | ലക്കം 5


## കൊച്ചിയിലെ വിദ്യാഭ്യാസം.

വിദ്യാഭ്യാസവിഷയത്തിൽ കൊച്ചി മുന്നണിയിൽ നിൽക്കുന്നു എന്നുള്ളതു സംശയരഹിതമായ സംഗതിയാകുന്നു. ഈ ചെറിയരാജ്യത്തു 521 പ്രാഥമികവിദ്യാലയങ്ങളും 117 സെക്കണ്ടറി പാഠശാലകളും മൂന്ന് ഒന്നാംഗ്രേഡ്കോളേജുകളും ഉള്ളതിന്നുപുറമെ 45 നിശാപാഠശാലകളും 44 വ്യവസായ വിദ്യാലയങ്ങളും 13 സംസ്കൃതപാഠശാലകളും ഉണ്ടു്. ചുരുക്കിപ്പറയുന്നതായാൽ ഒരു ചതുരശ്രമയിലിന്നുള്ളിൽ ഒരു വിദ്യാലയം വീതം ഉണ്ടെന്നു പറയാവുന്നതാണ്. സ്ത്രീവിദ്യാഭ്യാസപ്രചാരത്തിന്നും ഒട്ടും കുറവില്ല. സ്ത്രീകൾക്കു പ്രത്യേകമായി ഒരു ഒന്നാംഗ്രേഡ്കോളേജും 12 ഹൈസ്കൂളുകളും 13 ലോവർസെക്കണ്ടറിസ്കൂളുകളും ഉണ്ടു്. അധഃകൃതരിലും നമ്പൂരിമാരിലും ഒഴികെ ബാക്കിയുള്ള വർഗ്ഗക്കാരിൽ ഉള്ള ബാലികമാരിൽ 99 ശതമാനം സ്കൂളിൽപോകുന്നതായി അറിയുന്നു. രാജകുടുംബത്തിൽപെട്ട ഒരു തമ്പുരാട്ടി ആദ്യമായി ഓണേർസ് ബി. എ. ബിരുദന്നേടിയതും കൊച്ചിയിലാണ്. മേൽപറഞ്ഞസംഗതികളിൽനിന്ന് ഇവിടത്തെ വിദ്യാഭ്യാസാഭിവൃദ്ധി എത്രത്തോളമുണ്ടെന്ന് ഊഹിക്കാമല്ലൊ. എന്നാൽ ഈ വിദ്യാലയങ്ങളെല്ലാം ആശാസ്യമായനിലയിൽ നടന്നുവരുന്നു എന്നു പറയുന്നതു വാസ്തവവിരുദ്ധമായിരിക്കും. ഡയറക്ടരവർകളുടെ വിജ്ഞാനപ്രദവും രസകരവുമായ വിദ്യാഭ്യാസസർവേറിപ്പോർട്ടിൽനിന്ന് ഇവിടത്തെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ശരിയായ സ്വഭാവം നമുക്കു ഗ്രഹിക്കാവുന്നതാണ്. ഈ ലേഖനം പ്രസ്തുതറിപ്പോർട്ടിനെ അടിസ്ഥാനമാക്കി എഴുതിയിരിക്കുന്നതാണെന്ന് ഒന്നാമതായി പറഞ്ഞുകൊള്ളുന്നു.

### പ്രാഥമികവിദ്യാലയങ്ങൾ.

ഈ വിദ്യാലയങ്ങൾ വൃത്തികെട്ടതും നനവുതട്ടിയതുമായ കെട്ടിടങ്ങളിലാണ് നടത്തിവരുന്നതു്. വെളിച്ചവും കാററും അകത്തുപ്രവേശിക്കു

ന്നതു് മഹാപാപമായി കരുതപ്പെടുന്നുണ്ടോ എന്നുതോന്നും. ഓരോ ഹാളിൽത്തന്നെ അനവധി ക്ലാസ്സുകൾ വെച്ചുപഠിപ്പിക്കുന്നതു കാണുമ്പോൾ പഴയ ആശാൻക്ലാസ്സുകളെ അനുസ്മരിപ്പിക്കുന്നുണ്ട്. എറണാകുളം കോളേജിന്റെ കെട്ടിടം പൂർത്തിയാകുന്നതുവരെ പ്രാഥമികവിദ്യാലയങ്ങളുടെ കെട്ടിടങ്ങൾക്കുവേണ്ടി അധികം ധനം വ്യയം ചെയ്യുവാൻ നിർവ്വാഹമില്ലെന്നാണു റിപ്പോർട്ടുകൊണ്ടുകാണുന്നതു്. കെട്ടിടങ്ങൾക്കുവേണ്ടി വളരെ പണം ചിലവുചെയ്യണമെന്നുള്ള പക്ഷക്കാരല്ല ഞങ്ങൾ. എന്നാൽ വിദ്യാർത്ഥികളുടെ ആരോഗ്യസ്ഥിതിയെ പരിപാലിക്കേണ്ടതു് അത്യാവശ്യമാണെന്നും അതിനുവേണ്ടി ചെയ്യുന്ന ചിലവ് ഒരിക്കലും അനാവശ്യമാകയില്ലെന്നും പറയാതെ തരമില്ല.

നല്ലകെട്ടിടങ്ങളില്ലാത്തതുകൊണ്ടുള്ള ബുദ്ധിമുട്ട് ആവശ്യത്തിനുവേണ്ട ഉപകരണങ്ങളുടെ അഭാവംകൊണ്ട് ഇരട്ടിക്കുന്നുണ്ട്. മതിയാവുന്നേടത്തോളം ഡസ്ക്കോ ബെഞ്ചോ ഒരു സ്കൂളിലെങ്കിലും ഇല്ല. വിദ്യാർത്ഥികൾ പലപ്പോഴും ഈറൻനിലത്തിരുന്നു ബെഞ്ചിന്മേൽ പുസ്തകമോ സ്ലേറ്റോ വെച്ച് എഴുതുന്നകാഴ്ച ഭയങ്കരമാകുന്നു. ഈ ന്യൂനത അചിരേണ പരിഹരിക്കപ്പെടുമെന്നു നമുക്ക് ആശിക്കാം.

വേറെ ഒരു പ്രധാനന്യൂനത ഒരു പ്രാഥമികവിദ്യാലയത്തിലും ഒരു വായനശാലയോ പുസ്തകാലയമോ ഇല്ലെന്നുള്ളതാണ്. നാട്ടുപുറത്തുള്ള വിദ്യാലയങ്ങളിലെ അദ്ധ്യാപകന്മാരാണ് ഇതുകൊണ്ടുള്ള ദോഷം അധികം അനുഭവിക്കുന്നതു്. വിദ്യാലയഭിത്തിക്കുപുറത്തു നടക്കുന്ന കാര്യങ്ങളെപ്പറ്റി ഒന്നും അറിവാൻ സാധിക്കാത്ത അദ്ധ്യാപകന്മാരിൽനിന്നു വിദ്യാർത്ഥികൾക്ക് എത്രത്തോളം ഗുണം സിദ്ധിക്കാൻ വഴിയുണ്ടെന്ന് ആർക്കും ആലോചിച്ചാൽ അറിയാവുന്നതാണ്. ഡയറക്ടരവർകൾ പറയുംപ്രകാരം നമ്മുടെ പ്രാഥമികാദ്ധ്യാപകന്മാർ പാഠവിവരപ്പട്ടിക അനുസരിച്ചു വിദ്യാർത്ഥികളുടെ ഉള്ളിൽ ചില വിവരങ്ങൾ കുത്തിച്ചെലുത്തുന്ന യന്ത്രങ്ങളായിതീർന്നിട്ടുണ്ട്. പരിഷ്കൃതരാജ്യങ്ങളിൽ ട്രെയിനിംഗുകഴിഞ്ഞ വാധ്യാന്മാരെതന്നെ അവരെ പഴഞ്ചൻ അദ്ധ്യാപകന്മാരല്ലാതാക്കാൻ 6-കൊല്ലത്തിനിടയിൽ വീണ്ടും ട്രെയിനിംഗിനയക്കുന്നു. അവരെ വെക്കേഷൻ പ്രസംഗങ്ങൾ കേൾക്കാൻ നിയോഗിക്കുന്നു. അവർക്ക് വായിക്കാൻ, പുസ്തകങ്ങൾ, മാസികകൾ, പത്രങ്ങൾ മുതലായവ നൽകുന്നു. ഇവിടെ ഇങ്ങിനെ ഒന്നും ഇല്ല. സ്വന്തംകൈയ്യിൽനിന്ന് പണം കൊടുത്തു പുസ്തകങ്ങളോ പത്രങ്ങളോ വരുത്താൻ ശക്തിയുള്ള അദ്ധ്യാപകന്മാർ ചുരുക്കമാണ്. അതിനാൽ അറിവിലും ഇവർ കേവലം ദരിദ്രന്മാരായിട്ടാണ് കഴിഞ്ഞുകൂടുന്നതു്. കൊല്ലന്തോറും തുച്ഛമായ ഒരു സംഖ്യമാത്രമെ ഇക്കാര്യത്തിൽ ഗവർമ്മെണ്ട് ചി

ലവാക്കേണ്ടതായുള്ളു. അതുകൊണ്ടുള്ള ഗുണം ഒട്ടും നിസ്സാരമായിട്ടുള്ളതല്ലതാനും. സാമ്പത്തികവൈഷമ്യം നേരിട്ടിട്ടുള്ള ഇക്കാലത്തും ഈ സംഖ്യ പ്രസ്തുതവിഷയത്തിലേക്കു ചിലവാക്കേണ്ടതു് അത്യാവശ്യമാണെന്നുള്ള ഡയറക്ടരവർകളുടെ അഭിപ്രായത്തെ ഞങ്ങൾ ബലമായി പിന്താങ്ങുന്നു.

പ്രാഥമികവിദ്യാലയങ്ങളെസംബന്ധിച്ചു വിനോദസ്ഥലങ്ങൾ ആവശ്യമില്ലെന്നുള്ള ഡയറക്ടരവർകളുടെ അഭിപ്രായത്തോടു ഞങ്ങൾ യോജിക്കുന്നില്ല. നാലഞ്ചുനാഴികദൂരെനിന്നു വരുന്ന വിദ്യാർത്ഥികൾക്കു വ്യായാമത്തേക്കാൾ വിശ്രമമാണു് അധികമാവശ്യമെന്നു പറയുന്നതു ശരിതന്നെ. മിക്കസ്ഥലങ്ങളിലും വിദ്യാലയങ്ങളുള്ള സ്ഥിതിക്കു് നാലഞ്ചുനാഴിക അകലെനിന്നു വിദ്യാർത്ഥികൾക്കു വരേണ്ട ആവശ്യമുണ്ടാവാൻ അധികം വഴിയില്ല. ഉണ്ടെങ്കിൽതന്നെ അങ്ങിനെയുള്ള വിദ്യാർത്ഥികളുടെ സംഖ്യ വളരെ തുച്ഛമായിരിക്കും. ഇവക്കുവേണ്ടി മററുള്ള കുട്ടികളുടെ ആരോഗ്യത്തെ ബലികഴിക്കുന്നതു വലിയ കഷ്ടമായിരിക്കും. വിനോദവും വ്യായാമവും ആക്കും ആവശ്യമാണു്. ബാലവിദ്യാർത്ഥികൾക്കു പ്രത്യേകിച്ചും വേണ്ടതാകുന്നു. വിദ്യാർത്ഥികളുടെ ആരോഗ്യം ക്രമേണ ക്ഷയിച്ചു വരുന്നു എന്നു് ആവലാതിപ്പെടുന്ന ഇക്കാലത്തു ബുദ്ധിമാനായ വിദ്യാഭ്യാസമേലദ്ധ്യക്ഷൻ ഇപ്രകാരം അഭിപ്രായപ്പെട്ടതു് ആശ്ചര്യംതന്നെ. പ്രാഥമികവിദ്യാഭ്യാസഫലം തൃപ്തികരമാവാതിരിക്കുന്നതിനു പല കാരണങ്ങളുമുണ്ടു്. ഒന്നാമതു് വിദ്യാർത്ഥികളുടെ സംഖ്യ അനുസരിച്ചുനോക്കുമ്പോൾ അദ്ധ്യാപകന്മാരുടെ എണ്ണം വളരെ കുറവുണ്ടു്. ഒരദ്ധ്യാപകൻ 59 കുട്ടികളെവെച്ചു പഠിപ്പിക്കാൻ പലപ്പോഴും നിർബന്ധിതനാകുന്നുണ്ടു്. ഇതുകൊണ്ടു വിദ്യാർത്ഥികൾക്കു വല്ല ഗുണവും സിദ്ധിക്കുന്നുണ്ടെങ്കിൽ അതു് അദ്ധ്യാപകൻെറ മനുഷ്യസാധാരണമല്ലാത്ത ക്ഷമകൊണ്ടും വിദ്യാർത്ഥികളുടെ അസാധാരണബുദ്ധിവൈഭവംകൊണ്ടും ആയിരിക്കണം. അൽ്പസമയച്ചട്ടം എന്ന ദൂഷിച്ച സമ്പ്രദായവും ഈ തൃപ്തികരമല്ലായ്മക്കു് ഉത്തരവാദിയാണു്. ഇതുകൊണ്ടു് ഗവമ്മെണ്ടിലേക്കു സ്വല്പം ആദായമുണ്ടെന്നല്ലാതെ മറെറ യാതൊരു ഗുണവുമില്ല. ഈ സമ്പ്രദായം നിലനിത്തുന്നതിനേക്കാൾ ഇതു നടപ്പുള്ള വിദ്യാലയങ്ങൾ തീരെ നിത്തൽചെയ്യുകയാണു് അധികം നല്ലതു്.

സംഗീതം, ചിത്രമെഴുത്തു്, തുന്നൽ എന്നീവിഷയങ്ങൾ ഒരേ അദ്ധ്യാപകനൊ അദ്ധ്യാപികയൊ തമ്മിൽതമ്മിൽ വളരെ അകലമുള്ള രണ്ടോ മൂന്നൊ വിദ്യാലയങ്ങളിൽ പോയി പഠിപ്പിക്കുന്ന ഏപ്പാടും മുൻപറഞ്ഞ സമ്പ്രദായത്തെപ്പോലെതന്നെ അതൃപ്തികരമായിട്ടുള്ളതാകുന്നു. ഇതുകൊണ്ടു് അദ്ധ്യാപകനൊ അദ്ധ്യാപികക്കൊ അദ്ധ്വാനം വളരെ കൂടുതലാണെന്നല്ലാതെ വിദ്യാർത്ഥികൾക്കു് ഉദ്ദേശിച്ച ഫലമൊന്നും സിദ്ധിക്കു

ന്നില്ല. പ്രസ്തുതവിഷയങ്ങളെ സംബന്ധിച്ചിടത്തോളം ഒരദ്ധ്യാപകൻ മൂന്നനാഴികയിലധികം അകലമില്ലാത്ത രണ്ടുസ്കൂളുകളിൽ മാത്രം ജോലി ചെയ്യുകയും അതിന്നു പ്രത്യേകം അലവൻസ് കൊടുക്കയും ചെയ്താൽ മതിയാവുമെന്നാണു ഡയറക്ടരവർകളുടെ അഭിപ്രായം. ഓരോവിദ്യാലയത്തിനും പ്രത്യേകം അദ്ധ്യാപകനുണ്ടായിരിക്കുകയാണ് ഉത്തമമായ ഏർപ്പാടെങ്കിലും കാലസ്ഥിതിയോർക്കുമ്പോൾ വിദ്യാഭ്യാസമേലദ്ധ്യക്ഷൻ മേൽപ്രകാരം അഭിപ്രായപ്പെട്ടതിനെക്കുറിച്ച് വലിയ ആക്ഷേപം പറവാനും വഴികാണുന്നില്ല.

പ്രാഥമികഅദ്ധ്യാപകന്മാരുടെ ശമ്പളത്തെപ്പററി ഡയറക്ടരവർകൾ പറഞ്ഞിട്ടുള്ളതു് പ്രത്യേകം ശ്രദ്ധേയമാണ്. പ്രാചീനകാലംമുതൽക്കുതന്നെ അദ്ധ്യാപകത്വവും ദാരിദ്ര്യവും പര്യായപദങ്ങളായിത്തീർന്നിട്ടുണ്ട്. എന്നാൽ കൊച്ചിയിലും തിരുവിതാംകൂറിലുംഉള്ള പ്രാഥമികഅദ്ധ്യാപകന്മാർക്ക് ഞെരുങ്ങിപ്പിടിച്ചിട്ടെങ്കിലും നിത്യവൃത്തികഴിച്ചുകൂട്ടുവാൻ നിവൃത്തിയില്ലാത്ത നില വന്നിട്ടുണ്ട്. മിക്കപേരും ദാരിദ്ര്യത്തിലും കടത്തിലും മുഴുകിയിരിക്കുന്നു. പെൻഷ്യൻ പററാറായിട്ടും 17 രൂപ ശമ്പളം വാങ്ങുന്ന അദ്ധ്യാപകന്മാർ അനവധിയുണ്ട്. അനേകകഷ്ടതകൾ അനുഭവിക്കുന്ന ഈ അദ്ധ്യാപകന്മാർ തങ്ങളുടെ ജോലികൾ നിർവ്വിഘ്നം വഹിച്ചുവരുന്നതു് അവരുടെ അത്ഭുതകരമായ സഹനശക്തിയെയാണു കാണിക്കുന്നതു്. ഏതായാലും വിദ്യാഭ്യാസമേലദ്ധ്യക്ഷന്റെ ശ്രദ്ധ ഈവിഷയത്തിൽ പതിഞ്ഞുകാണുന്നതു് സന്തോഷകരംതന്നെ.

നമ്മുടെ പ്രാഥമികവിദ്യാലയങ്ങൾ ഉപരിവിദ്യാഭ്യാസത്തിനുള്ള പടിയായിട്ടാണു പലരും കരുതിവരുന്നതു്. പ്രാഥമികവിദ്യാലയങ്ങളിൽ പഠിപ്പു പൂർത്തിയായവരിൽ പലരും മദ്ധ്യമപാഠശാലകളിൽ പ്രവേശിക്കുന്നു എന്നുള്ളതു ശരിതന്നെ. പക്ഷെ ഇവരുടെ ആവശ്യത്തിന്നായിട്ടല്ല ഈ വിദ്യാലയങ്ങൾ സ്ഥാപിച്ചിട്ടുള്ളതു്. അങ്ങിനെയാണെങ്കിൽ പ്രാഥമികവിദ്യാഭ്യാസത്തിന്നു പ്രത്യേകം വിദ്യാലയങ്ങളുണ്ടായിട്ടു യാതൊരു പ്രയോജനവുമില്ല. ഇംഗ്ലീഷുവിദ്യാഭ്യാസത്തിനു നിവൃത്തിയില്ലാത്തവർക്ക് വിദ്യാഭ്യാസംകൊണ്ടുള്ള ഫലം പൂർത്തിയായി ലഭിക്കണമെന്നുള്ളതായിരിക്കണം ഇതിന്റെ ഉദ്ദേശ്യം. സംഗീതം, ചിത്രമെഴുത്തു്, നെയ്ത്തു് മുതലായ വിഷയങ്ങൾക്ക് ഇവിടെ പ്രാധാന്യം നൾകേണ്ടതാണെങ്കിലും അതുകൾ വേണ്ടവിധം അഭ്യസിപ്പിക്കുന്നതിനുവേണ്ട സൌകര്യങ്ങൾ ഒരു വിദ്യാലയത്തിലും ഇല്ല. മാതൃഭാഷാഭ്യസനത്തെസംബന്ധിച്ച് ആലോചിക്കാനായി ഒരു കമ്മിററിയെ ഏർപ്പെടുത്തുകയും ഒരു പ്രത്യേകവിദഗ്ദ്ധനെ നിയമിക്കയും ചെയ്തിട്ടുണ്ട്. ഇവരുടെ ആലോചനകളുടെ ഫലം കണ്ടുതന്നെ അറിയേ

ണ്ടതാകയാൽ തത്സംബന്ധമായി ഒന്നുംതന്നെ പറവാൻ തരമില്ല. ഏതു വിധമായാലും പ്രാഥമികവിദ്യാഭ്യാസകാലം നാലുകൊല്ലം തീരെ മതിയാകാതെയാണു് ഇരിക്കുന്നതു്. ഡയറക്ടരവർകൾ 5കൊല്ലമാക്കണമെന്നു് അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഇതുകൊണ്ടും ഉദ്ദേശിക്കുന്ന ഫലം മുഴുവൻ സിദ്ധിക്കുമെന്നു തോന്നുന്നില്ല. നാലുവയസ്സാകുമ്പോൾ വിദ്യാലയത്തിൽ പ്രവേശിക്കുന്ന ബാലനു് 9 വയസ്സാകുമ്പോൾ പഠിപ്പു പൂർത്തിയാകുന്നു. ഇത്ര ബാല്യത്തിൽ വിദ്യാലയംവിട്ടു പുറത്തുപോകുന്ന കുട്ടികളുടെ ഭാവി ശോഭനമായിരിക്കാൻ തരമില്ല. മദ്ധ്യമവിദ്യാലയങ്ങളിൽ പഠിപ്പിക്കുന്ന വിഷയങ്ങളിൽ ഇംഗ്ലീഷ് ഒഴികെ ബാക്കി മിക്കവിഷയങ്ങളും ഇവിടെയും പഠിപ്പിക്കേണ്ടതാകുന്നു. മാതൃഭാഷയിൽ സാമാന്യപരിജ്ഞാനവും ഇതരവിഷയങ്ങളെ സംബന്ധിച്ചേടത്തോളം ഉപരിഗ്രന്ഥങ്ങൾ വായിച്ചു ഗ്രഹിക്കത്തക്കപ്രാപ്തിയും ഇവിടെയുള്ള പഠിപ്പു പൂർത്തിയാകുന്നതോടുകൂടി വിദ്യാർത്ഥികൾക്കുണ്ടായിരിക്കേണ്ടതാണു്. അങ്ങിനെയാണെങ്കിൽ പ്രാഥമിക വിദ്യാഭ്യാസകാലാവധി ഏഴുകൊല്ലത്തിൽകുറയാതെ ഉണ്ടായിരിക്കണം.

## സെക്കണ്ടറി വിദ്യാലയങ്ങൾ.

ഇവയുടെ സ്ഥിതി അത്ര മോശമല്ലെന്നാണു വിദ്യാഭ്യാസമേലദ്ധ്യക്ഷന്റെ അഭിപ്രായം. കെട്ടിടം, ഉപകരണങ്ങൾ എന്നിവയെസംബന്ധിച്ചു് പല ദോഷങ്ങളും ചൂണ്ടിക്കാണിക്കാനുണ്ടെങ്കിലും അവ എളുപ്പത്തിൽ പരിഹരിക്കപ്പെടാവുന്നതാകുന്നു. പക്ഷെ മിക്കവിദ്യാലയങ്ങളിലും വ്യായാമത്തിനു സ്ഥലമില്ലെന്നുള്ളതു വലുതായ ഒരു ന്യൂനതതന്നെയാണു്. വ്യായാമത്തിനും വിനോദത്തിനും വേണ്ട സൌകര്യങ്ങൾ ഏതു വിദ്യാലയത്തിലും ഉണ്ടായിരിക്കേണ്ടതാകുന്നു. ഒരു നിശ്ചിതകാലത്തിനുള്ളിൽ ഈ കുറവിനെ പരിഹരിക്കാത്ത വിദ്യാലയങ്ങളുടെ അംഗീകരണം എടുത്തുകളയേണ്ടതാണു്. ഇക്കാര്യത്തിൽ വേണ്ടുന്ന ധനസഹായം ഗവമ്മെണ്ടിൽനിന്നും വിദ്യാലയഭാരവാഹികൾക്കു നിശ്ചയമായും ചെയ്തുകൊടുക്കേണ്ടതാകുന്നു. വിദ്യാർത്ഥികൾക്കും അദ്ധ്യാപകന്മാക്കും വായിക്കാനൊ, വിശ്രമിക്കാനൊ, ഉച്ചഭക്ഷണം കഴിപ്പാനൊ പ്രത്യേകമുറികൾ ഒരു സ്കൂളിലും ഇല്ലെന്നുള്ള സംഗതിയും ഗവമ്മെണ്ടിന്റെ ദൃഷ്ടിയിൽ പെടേണ്ടതായിട്ടുണ്ടു്.

സ്കൂൾഫൈനൽപാഠപദ്ധതി സർവ്വകലാശാലക്കാർ അംഗീകരിക്കേണ്ടതാകയാൽ വിദ്യാഭ്യാസക്രമത്തിൽ സാരമായ ഭേദഗതികൾ വരുത്തുവാനുള്ള സ്വാതന്ത്ര്യം ഗവമ്മെണ്ടിനില്ല. എന്നാൽ പാഠപുസ്തകങ്ങൾ നിശ്ചയിക്കേണ്ട ചുമതല ഗവമ്മെണ്ടിനാണു് ഉള്ളതു്. അതിനായി നിശ്ചയിച്ചിട്ടുള്ള കമ്മിററി തങ്ങളുടെ കൃത്യം ശരിയായി നിർവ്വഹിക്കുന്നുണ്ടോ എന്നകാര്യം വളരെ സംശയമാണു്. കൊള്ളരുതാത്ത പാഠപുസ്തകങ്ങൾ

കൊല്ലംതോറും നിശ്ചയിച്ച് വിദ്യാൎത്ഥികളേയും അദ്ധ്യാപകന്മാരേയും ഒരു
പോലെ ,ബുദ്ധിമുട്ടിക്കുന്നു എന്നുള്ള ആവലാതി ക്രമേണ വൎദ്ധിച്ചുവരിക
യാണു ചെയ്യുന്നതു്. കമ്മിററിഅംഗങ്ങളിൽ ആരുംതന്നെ പുസ്തകം മുഴു
വൻ മനസ്സിരുത്തി വായിക്കുന്നതായി തോന്നുന്നില്ല. അങ്ങിനെയാണെ
ങ്കിൽ അദ്ധ്യാപകന് അൎത്ഥം പറവാൻ മടിതോന്നിക്കുന്ന ചില അശ്ലീ
ലങ്ങളായ പ്രയോജനങ്ങളെയെങ്കിലും എടുത്തുകളവാൻ അവർ ശിപാൎശി
ചെയ്യാതിരിക്കയില്ല. മലയാളപാഠപുസ്തകങ്ങൾ നിശ്ചയിക്കുന്നതിൽ ഹൈ
സ്കൂൾമുൻഷിമാൎക്ക യാതൊരു പങ്കും ഇല്ല. ഈവിഷയത്തിൽ അവരുടെ
അഭിപ്രായം അറിയേണ്ടതു് അത്യാവശ്യമാണ്. കമ്മിററിഅംഗങ്ങൾ പു
സ്തകങ്ങൾ വായിച്ചു് അതുകളുടെ ഗുണദോഷങ്ങൾ രേഖാമൂലം അറിയിക്ക
ണമെന്നു നിശ്ചയം ചെയ്താൽ പുസ്തകത്തിൻെറയൊ പുസ്തകകൎത്താവി
ൻെറയൊ പേരുമാത്രം നോക്കി അഭിപ്രായംപറഞ്ഞു എന്നുവരാൻ ഇടയി
ല്ല. കൊച്ചിയിലൊ തിരുവിതാംകൂറിലൊ മലബാറിലൊ പാഠപുസ്തകക്ക
മ്മിററി എന്നൊന്നില്ലെങ്കിൽ യഥാൎത്ഥസാഹിത്യകാരന്മാർ മാത്രമെ ഭാഷ
യിൽ പുസ്തകങ്ങൾ എഴുതുവാൻ ഒരുങ്ങുകയുള്ളൂ. ഇപ്പോഴാകട്ടെ സാഹി
ത്യത്തിൽ യാതൊരുസ്ഥാനവുമില്ലാത്തവർ പാഠപുസ്തകക്കമ്മിററിക്കാരെ
ക്കൊണ്ടു് അംഗീകരിപ്പിക്കാമെന്ന വിശ്വാസത്തോടുകൂടി മാത്രം പുസ്തക
ങ്ങൾ എഴുതിത്തള്ളിവിടുന്നുണ്ടു്. അതിനാൽ പാഠപുസ്തകങ്ങൾ തിരി
ഞ്ഞെടുക്കുന്ന കാൎയ്യത്തിൽ വളരെ ആലോചന ആവശ്യമാണെന്നു പറയേ
ണ്ടതില്ലല്ലൊ. ഇതുസംബന്ധമായി ഇതിലധികം ഈസന്ദൎഭത്തിൽ പറ
യുന്നില്ല.

കൊച്ചിവിദ്യാൎത്ഥികളുടെ മാതൃഭാഷാപരിജ്ഞാനം തിരുവിതാ
ങ്കൂർവിദ്യാൎത്ഥികളെ അപേക്ഷിച്ചു വളരെ തുച്ഛമാണെന്നുള്ളതു പരക്കെ
സമ്മതിക്കപ്പെട്ടിട്ടുള്ളതാണ്. സ്വഭാഷാപാണ്ഡിത്യം ഒരു യോഗ്യതയാ
യി ഇവിടെ അധികംപേരും ഗണിച്ചിട്ടില്ല. ഭാഷയിൽ വലിയ അറി
വൊന്നുംകൂടാതെ പരീക്ഷയിൽ ജയിക്കാമെന്നുള്ള വിശ്വാസവും വിദ്യാ
ൎത്ഥികൾക്കുണ്ടു്. അതിനാൽ അവർ ഇക്കാൎയ്യത്തിൽ അത്ര ശ്രദ്ധവെക്കാ
ത്തതിൽ അത്ഭുതപ്പെടുവാനില്ലല്ലൊ. ഇവിടത്തെ ഹൈസ്കൂൾമുൻഷിമാർ
വിദ്വാൻപരീക്ഷയൊ പണ്ഡിതപരീക്ഷയൊ ജയിച്ചവരാണ്. മിക്ക
പേരും സാഹിത്യരസികന്മാരുമാകുന്നു. അതിനാൽ ഇവൎക്ക പഠിപ്പിപ്പാ
ൻ പ്രാപ്തിയില്ലെന്നുപറയുന്നതു തീരെ അവാസ്തവമായിരിക്കും. പക്ഷെ
ഒരു വലിയ ഹൈസ്കൂളിൽ ഒരു മലയാളപണ്ഡിതനെക്കൊണ്ടു് എന്തുത
ന്നൊചെയ്യാൻ കഴിയും? ഹൈസ്കൂൾക്ലാസ്സുകളിൽ തന്നെ പഠിപ്പിപ്പാ
നുള്ളസമയം ഇവൎക്ക കഷ്ടിയാണ്. ലോവർസെക്കണ്ടറി ക്ലാസ്സുകളിലെ

കഥ പിന്നെ പറയേണ്ടതില്ലല്ലോ. ഇരുന്നൂറൊ മുന്നൂറൊ വിദ്യാർത്ഥികളുള്ള ഹൈസ്കൂൾ ഡിപ്പാർട്ടുമെണ്ടിൽ കുട്ടികളെക്കൊണ്ടു പ്രബന്ധം എഴുതിച്ചു തെററുതീർത്തുകൊടുക്കുക എന്നുള്ളതു മിക്കവാറും അസാദ്ധ്യമായ കാര്യമാണ്. ഒരു പണ്ഡിതനെക്കൂടി വെച്ചുകിട്ടേണ്ട ആവശ്യത്തെക്കുറിച്ചു കൊച്ചി അദ്ധ്യാപകസമാജത്തിലും പ്രധാനാദ്ധ്യാപകന്മാരുടെ സമ്മേളനങ്ങളിലും പലപ്രാവശ്യവും പ്രമേയങ്ങൾ പാസാക്കീട്ടുണ്ടെങ്കിലും ഫണ്ടില്ലെന്നുള്ള കാരണത്താൽ ഗവൺമെണ്ടു ഇതേവരെയും അവയെ കൈക്കൊണ്ടിട്ടില്ല. വിദ്യാർത്ഥികളുടെ നന്മയെ ഓർത്തു ഗവൺമെണ്ടു വേണ്ടതുപ്രവർത്തിപ്പാൻ കാലതാമസം വരുത്തിക്കൂടെന്നു ഞങ്ങൾ ബലമായി അഭിപ്രായപ്പെടുന്നു.

സ്കൂൾഫൈനൽക്ലാസ്സുവരെ ഇംഗ്ലീഷു് ഒഴിച്ചു് ബാക്കി വിഷയങ്ങളെല്ലാം മാതൃഭാഷാമൂലം പഠിപ്പിക്കാമെന്നു വെച്ചിട്ടുള്ളതു് ആശ്വാസജനകംതന്നെ. പക്ഷെ ഈ ഏർപ്പാടുകൊണ്ടു തൽക്കാലം വലിയമെച്ചമുണ്ടാകുമൊ എന്നു സംശയമാണ്. എന്തെന്നാൽ ഹൈസ്കൂൾക്ലാസ്സുകളിലെ അദ്ധ്യാപകന്മാരിൽ ചിലരുടെ മാതൃഭാഷതന്നെ മലയാളമല്ല. ബാക്കിയുള്ളവരിൽ അധികംപേൎക്കും ഭാഷാപരിജ്ഞാനം വളരെ കുറവുമാണ്. അതിനാൽ ഇവർ മലയാളം പഠിച്ചുണ്ടാകേണ്ടതായിട്ടാണ് ഇരിക്കുന്നതു്. കാലക്രമത്തിൽ ഈ വൈഷമ്യം നീങ്ങുമെന്നു നമുക്കാശ്വസിക്കാം.

ഈ സന്ദർഭത്തിൽ വേറെ ഒരു സംഗതി പറവാനുള്ളതു് കൊച്ചിയിലെ സ്കൂൾഫൈനൽവിദ്യാൎത്ഥികളിൽ ആരുംതന്നെ മലയാളം ഐച്ഛികവിഷയമായി എടുത്തിട്ടില്ലെന്നുള്ളതാണ്. അടുത്തകാലത്തെങ്ങും ആരും എടുക്കുമെന്നും തോന്നുന്നില്ല. എന്തെന്നാൽ മലയാളം ഐച്ഛികവിഷയമായി എടുക്കുന്നമെങ്കിൽ വേറെവല്ലഭാഷയും നിർബന്ധവിഷയമായി എടുത്തിരിക്കണം. ഇതിന്നാരും ഒരുക്കമുണ്ടായിരിക്കയില്ല. സെക്കണ്ടറി ക്ലാസ്സുകളിലെല്ലാം സംസ്കൃതം നിർബന്ധവിഷയമാക്കുകമാത്രമെ ഇതിന്നൊരു പരിഹാരമാൎഗ്ഗമുള്ളതായിതോന്നുന്നുള്ളു.

## വ്യവസായവിദ്യാലയങ്ങൾ.

44 വ്യവസായവിദ്യാലയങ്ങൾ ഇവിടെ ഉണ്ടെന്നു മുമ്പു പറഞ്ഞുവല്ലൊ. രണ്ടുലക്ഷത്തിൽതാഴെ ഉറുപ്പിക ഇവക്കുവേണ്ടി ഗവൺമെണ്ടു ചിലവുചെയ്തുവരുന്നതും ഉണ്ട്. എന്നാൽ ഈ വിദ്യാലയങ്ങളിൽ വിദ്യാൎത്ഥികൾ ക്രമേണ കുറവായിട്ടാണു കാണുന്നതു്. ആദ്യകാലത്തു് ഇവിടെ ചേൎന്നുപഠിക്കുന്നവൎക്കെല്ലാം നല്ല ഒരു സംഖ്യ സ്റ്റൈപ്പെണ്ടായിക്കൊടുത്തുവന്നിരുന്നു. സ്റ്റൈപ്പെണ്ടു കുറച്ചപ്പോൾ വിദ്യാൎത്ഥികളുടെ സംഖ്യയും കുറഞ്ഞു.

സ്റ്റൈപ്പെണ്ടു തീരെ നിൎത്തൽചെയ്യുന്നപക്ഷം ഈ വിദ്യാലയങ്ങളുടെ ആവശ്യംതന്നെ ഇല്ലാതെ വന്നേക്കാം. വ്യവസായവിദ്യാഭ്യാസത്തിൻെറ പ്രയോജനം പൊതുജനങ്ങൾ മനസ്സിലാക്കാത്തതാണ് ഇതിന്നുകാരണമെന്നു പറവാൻ തരമില്ല. ഇവിടെ അഭ്യസിപ്പിച്ചുവരുന്ന വ്യവസായങ്ങൾക്ക് ഉപജീവനമാൎഗ്ഗലാഭത്തെ സംബന്ധിച്ചേടത്തോളം യാതൊരുവിലയുമില്ല. രണ്ടു പ്രധാനന്യൂനതകളുണ്ട് ഈ വിദ്യാലയങ്ങളെ സംബന്ധിച്ചു ഡയറക്ടരവർകൾ ചൂണ്ടികാണിച്ചിട്ടുള്ളതു്. രണ്ടും ശ്രദ്ധേയമാണ്.

ഒന്നാമത്തു് ഇതുകളിലൊന്നിലും ഒരു ശരിയായ പാഠപദ്ധതിയില്ല. എല്ലാവിദ്യാലയങ്ങളിലും ഓരേതരത്തിലുള്ള വ്യവസായങ്ങളാണ് അഭ്യസിപ്പിച്ചുവരുന്നതു്. ചിലദിക്കുകളിൽ പായ് നെയ്യുന്നതിന് വേണ്ട പുല്ലുകിട്ടുകയില്ല. അവിടെ വലിയ വിലകൊടുത്തു പുല്ലുവരുത്തി പായ് നെയ്യിക്കാൻ പഠിപ്പിക്കുന്നതുകൊണ്ടു യാതൊരു പ്രയോജനവും ഇല്ല. അതുപോലെ തെങ്ങു വളരെ അപൂൎവ്വമായ ചിററൂർ മുതലായ ദിക്കുകളിൽ ചവിട്ടിയും കയററുപായയും നെയ്യാൻ പഠിപ്പിക്കുന്നതും അനാവശ്യമാകുന്നു. അതാതുദിക്കുകളിലുള്ള ഉല്പന്നങ്ങളെക്കൊണ്ടു് ഉപയോഗമുള്ള സാധനങ്ങളുണ്ടാക്കാനാണു വിദ്യാൎത്ഥികളെ പഠിപ്പിക്കേണ്ടതു്.

രണ്ടാമത്തേതു് അഭ്യസനദോഷമാണ്. അദ്ധ്യാപകന്മാൎക്കു പ്രായോഗികമായ അറിവല്ലാതെ ശാസ്ത്രീയമായ പരിജ്ഞാനം അശേഷം ഇല്ല. ഏതുതൊഴിൽ അഭ്യസിപ്പിക്കുന്നതിനും ഇതു് അത്യാവശ്യമായിട്ടുള്ളതാകുന്നു. അല്ലാത്തപക്ഷം അതു വേണ്ടതുപോലെയും വേണ്ടവിധത്തിലും ചെയ്യാനൊ സാധനനഷ്ടം വരാതിരിക്കാനൊ സാദ്ധ്യമല്ല. അതിനാൽ നല്ലശമ്പളം കൊടുത്തു വിദഗ്ദ്ധന്മാരായ അദ്ധ്യാപകന്മാരെ വരുത്തണമെന്നുള്ള ഡയറക്ടരുടെ അഭിപ്രായത്തെ ആദരിക്കാതിരിപ്പാൻ തരമില്ല.

വ്യവസായവിദ്യാഭ്യാസസമ്പ്രദായത്തെ പരിഷ്ക്കരിക്കേണ്ടതിലേക്ക് ഒരു കമ്മിററിയെ നിശ്ചയിക്കുകയും ആ കമ്മിററി ഒരു സ്കീം തയാറാക്കുകയും ചെയ്തിട്ടുണ്ട്. അതു പരീക്ഷിച്ചു നോക്കേണ്ടതുതന്നെയാണ്. ഒരു വൈഷമ്യമാണ് മുഖ്യമായിട്ടുള്ളതു്. മാസംതോറും ക്ലിപ്തമായ ഒരു സംഖ്യ ശമ്പളംകിട്ടുന്ന ഏതെങ്കിലും ഒരു ഉദ്യോഗത്തിൽ പ്രവേശിക്കണമെന്നാണ് ഈ വിദ്യാലയങ്ങളിൽ പഠിക്കുന്നവരുടേയും മുഖ്യമായ ഉദ്ദേശ്യം. അങ്ങിനെ ഒരു ഉദ്യോഗം ലഭിക്കില്ലെന്നു വരുന്നപക്ഷം, സ്വസ്ഥമായിരിക്കുകയാണ് പ്രായേണ ചെയ്തുവരുന്നതു്. ഈ ഉദ്യോഗഭ്രമം കാലക്രമം കൊണ്ടു നീങ്ങാതെ തരമില്ല. സ്വാതന്ത്ര്യമായി ഒരു തൊഴിലിൽ പ്രവേശി

ച്ച് ഉപജീവനമാർഗ്ഗം നേടുന്നതാണ് ഏററവും അഭിമാനകരമായിട്ടുള്ള തെന്ന ബോധം ജനസാമാന്യത്തിനുണ്ടാകുമ്പോഠം ഈ വൈഷമ്യം തീരുന്നതാണ്.

## നിശാപാഠശാലകഠം.

1105-ൽ 134 നിശാപാഠശാലകഠം ഉണ്ടായിരുന്നതു് ഇപ്പോഠം നാല്പത്തഞ്ചായി കുറഞ്ഞിട്ടുണ്ട്. ഈ കുറവിനും കാരണം ഇവയുടെ ഉപയോഗശൂന്യതതന്നെയാണ്. ഈ നാല്പത്തഞ്ചും നിർത്തൽചെയ്യുന്നതുകൊണ്ടു സക്കാരിലേക്കു ലാഭമുണ്ടാവുമെന്നല്ലാതെ വൈഷമ്യമൊന്നും വരാനില്ല. ചില പാഠശാലകളിൽ പന്ത്രണ്ടുവയസ്സിനുതാഴെയുള്ള കുട്ടികളാണു പഠിക്കുന്നതു് എന്ന സംഗതിയിൽനിന്നു ഭാരവാഹികഠക്ക് ഈ സ്ഥാപനങ്ങളുടെ ഉദ്ദേശ്യം മനസ്സിലായിട്ടില്ലെന്നു വ്യക്തമാണ്. അക്ഷരജ്ഞാനമില്ലാത്ത പ്രായംചെന്ന സ്ത്രീകളിലാണ് അധികം എന്ന് ഡയറക്ടരുടെ അന്വേഷണത്തിൽ കാണപ്പെട്ടിരിക്കുന്നു. അവർ രാത്രിയിൽ വീടുവിട്ട് പുറത്തിറങ്ങുന്നതുമല്ല. ഈ സ്ഥിതിക്ക് ഇവയെക്കൊണ്ട് എന്തുപ്രയോജനമാണുള്ളതു്. അതിനാൽ ഈ നിശാപാഠശാലകഠം അതാതുസമുദായത്തിൽ പെട്ട ഓരോസംഘങ്ങഠം നടത്തത്തക്കവണ്ണം വേണ്ട ഏപ്പാടുകഠം ചെയ്യുകയാണു നല്ലതെന്നുള്ള അഭിപ്രായം എല്ലാംകൊണ്ടും സ്വീകാര്യമാണ്. പ്രാഥമികവിദ്യാഭ്യാസം മുൻപറഞ്ഞവിധം പരിഷ്കരിക്കുന്നപക്ഷം ഈ നിശാപാഠശാലകളെക്കൊണ്ടുള്ള ആവശ്യം കാലക്രമത്തിൽ ഇല്ലാതായിവരുന്നതും ആകുന്നു.

## അധഃകൃതവിദ്യാഭ്യാസം.

ഈ വിഷയത്തിൽ ഗവമ്മെണ്ട് ഒരു വലിയസംഖ്യ കൊല്ലംതോറും ചിലവാക്കിവരുന്നുണ്ട്. അധഃകൃതവിദ്യാത്ഥികഠക്ക് ഇപ്പോഠംതന്നെ ധാരാളം സൌകര്യങ്ങഠം നൽകിവരുന്നുണ്ട്. ഇനിയും കൂടുതൽ സൌകര്യങ്ങഠം ഉണ്ടാക്കിക്കൊടുക്കണമെന്നാണു ഡയറക്ടർ അഭിപ്രായപ്പെടുന്നതു്. അധഃകൃതോന്നമനത്തിന് എത്രതന്നെധനം വ്യയം ചെയ്താലും ഉദ്ദേശിച്ചഫലം ഉണ്ടാവുന്നപക്ഷം അധികമായി എന്ന് ആരും പറയുന്നതല്ല. പക്ഷെ വിദ്യാഭ്യാസവിഷയത്തിൽ അധഃകൃതക്ക് താല്പര്യം വളരെകുറവായിട്ടാണ്—മിക്കവാറും ഇല്ലെന്നുതന്നെ പറയാം—പ്രായേണ കണ്ടുവരുന്നതു്. ഏതുവിദ്യാലയത്തിൽചെന്നു നോക്കിയാലും കൊല്ലാരംഭത്തിൽ കാണുന്ന വിദ്യാത്ഥികളിൽ അധികവും കൊല്ലാവസാനത്തോടുകൂടി സ്കൂഠംവിട്ടുപോയിരിക്കുന്നതായി കാണാം. രണ്ടുമൂന്നു മുണ്ടുകളും കുറെ പുസ്തകങ്ങളും കിട്ടുവാൻവേണ്ടിമാത്രമാണോ ഇവർ സ്കൂളിൽ ചേരുന്നതു് എന്നു സംശയി

ക്കാൻ വഴിയുണ്ട്. വേലയെടുത്താൽ ദിവസത്തിൽ എട്ടോ പത്തോ അണ സമ്പാദിക്കാൻ കഴിവുള്ള അധഃകൃതബാലന്മാർ വിദ്യാലയങ്ങളിൽ പോകുന്നതുകൊണ്ട് സമ്പാദ്യം ചുരുങ്ങിവരുന്നു എന്നാണ് അവരുടെ രക്ഷാകർത്താക്കന്മാർ പറയുന്നത്. ചിലബാലന്മാൎക്ക് ഇതുനിമിത്തം മദ്യപാനത്തിൽ ആസക്തി കുറഞ്ഞുവരുന്നു എന്നുള്ളതും രക്ഷാകർത്താക്കന്മാൎക്ക് ആവലാതിക്ക് കാരണമാണെന്നുപറയുമ്പോൾ മിക്കപേരും ആശ്ചൎയ്യപ്പെട്ടുമെങ്കിലും പരമാൎത്ഥമാണെന്നു ലേഖകന് അനുഭവമായിട്ടുണ്ട്. അധഃകൃതരെ സംബന്ധിച്ചേടത്തോളം വിദ്യാഭ്യാസം നിർബന്ധമാക്കുന്നതിനെക്കുറിച്ച് അഭിപ്രായഭേദമുണ്ടായേക്കാം. എന്നാൽ ഈക്കാൎയ്യത്തിൽ ഒരു വലിയ പ്രചരണവേല നടത്തുന്നത് അത്യാവശ്യമാണെന്നു പറയാതെ തരമില്ല. ഒരു അധഃകൃതസംരക്ഷകനെ പുതുതായി നിയമിച്ചിട്ടുള്ളതുകൊണ്ട് അദ്ദേഹം ഈ വിഷയത്തിൽ വേണ്ടതു പ്രവൎത്തിക്കുമെന്ന് നമുക്കു ആശംസിപ്പാൻ വഴിയുണ്ട്.

## വിദ്യാഭ്യാസസംഘം.

വിദ്യാഭ്യാസഭരണത്തിൻ കഴിയുന്നത്ര അധികാരം ജനങ്ങൾക്ക് വിട്ടുകൊടുക്കുകയും തന്നിമിത്തം അവൎക്ക് വിദ്യാഭ്യാസവിഷയത്തിൽ കൂടുതൽ താല്പൎയ്യവും കൎത്തവ്യബോധവും ജനിക്കുകയും ചെയ്യുന്നതിനുവേണ്ടി രാജ്യത്തെ ഇരുപത്തെട്ടുഖണ്ഡങ്ങളായി തിരിക്കുകയും ഓരോന്നിലും ഓരോ ദേശീയവിദ്യാഭ്യാസസംഘം സ്ഥാപിക്കുകയും അതാതുഖണ്ഡങ്ങളിലുള്ള പ്രാഥമികവിദ്യാലയങ്ങളെല്ലാം പ്രസ്തുതസംഘത്തിൻെറ കീഴിലാക്കുകയും ചെയ്യുന്നതു കാലോചിതമായിരിക്കുമെന്നു ഡയറക്ടർ അഭിപ്രായപ്പെടുന്നു. ഓരോസംഘത്തിലെ അംഗങ്ങൾ അതാതുദേശത്തെ പഞ്ചായത്തുകളിൽനിന്ന് തിരഞ്ഞെടുക്കപ്പെട്ടവരായിരിക്കണം. ഡയറക്ടരുടെ ഉദ്ദേശ്യം നല്ലതാണെങ്കിലും ഇത് പ്രായോഗികമായി വരുമൊ എന്നു കണ്ടുതന്നെ അറിയേണ്ടതാണ്. പഞ്ചായത്തുകൾതന്നെ ശരിയായി നടന്നുവരുന്നില്ലെന്നുള്ള ആവലാതി ധാരാളമായിരിക്കുന്നു. ചിലദിക്കുകളിൽ ഇങ്ങിനെ ചില സ്ഥാപനങ്ങളുണ്ടെന്നുള്ളത് തിരഞ്ഞെടുപ്പുകാലത്തെ ജനങ്ങൾ അറിയുന്നുള്ളുതന്നെയുള്ളൂ. അവ എന്തുകാൎയ്യങ്ങളാണു നിൎവ്വഹിക്കുന്നത് എന്ന് അധികംപേൎക്കും അറിഞ്ഞുകൂടാ. എന്നുതന്നെയല്ല, വിദ്യാഭ്യാസവിഷയത്തെക്കുറിച്ചു സ്വല്പമെങ്കിലും പരിജ്ഞാനമുള്ളവർ ചില സംഘങ്ങളിലെ അംഗങ്ങളിൽ ആരുമില്ലെന്നും വരാവുന്നതാണ്. അങ്ങിനെയുള്ള സംഘങ്ങളുടെ ഭരണം അത്ര തൃപ്തികരമാവാൻ വഴിയില്ല. വൎഗ്ഗീയമത്സരവും അധികാരപ്രമത്തതയും സംഘാംഗങ്ങളെ സ്പൎശിക്കാതെ വരികയും തങ്ങൾ ജനപ്രതിനിധികളാണെന്നും ജനസാമാന്യത്തിൻെറ വിദ്യാഭ്യാസത്തെ സംബന്ധിച്ച

ടത്തോളം തങ്ങൾക്കുത്തരവാദിത്വമുണ്ടെന്നുമുള്ള ബോധമുണ്ടാവുകയും ചെയ്യുന്നപക്ഷം പ്രസ്തുത ഏൎപ്പാടുകൊണ്ടു വലിയ ദോഷം വരാനിടയില്ല.

### സഹായധനചട്ടം.

അവസാനമായി പറയുന്നതാണെങ്കിലും ഒട്ടും അപ്രധാനമല്ലാത്ത വിഷയമാണു് ഇവിടത്തെ സഹായധനചട്ടത്തെപ്പററിയുള്ള നിരൂപണം. എന്തെന്നാൽ ഇവിടെ 638 സാധാരണവിദ്യാലയങ്ങളുള്ളതിൽ 470-ം സ്വകാൎയ്യവിദ്യാലയങ്ങളാണു്. ഇതുകളെല്ലാം ഗവൎമ്മെണ്ടിൽനിന്നു് ഏറെറടുത്തു നടത്തുന്നതു സാദ്ധ്യമല്ലെന്നാണു റിപ്പോൎട്ടുകൊണ്ടുകാണുന്നതു്. ആ സ്ഥിതിക്കു് ഇതുകളുടെ ഭരണം തൃപ്തികരമായിരിക്കുന്നുണ്ടോ എന്നു നോക്കേണ്ട ചുമതല ഗവൎമ്മെണ്ടിനുള്ളതാണു്. പ്രാഥമികവിദ്യാലയങ്ങളെ സംബന്ധിച്ചേടത്തോളം ഭരണം ഒട്ടും ആശാസ്യമല്ലെന്നാണു് റിപ്പോൎട്ടിൽ പറയുന്നതു്. സൎക്കാർ പ്രൈമറിസ്കൂളുകളിലെ അദ്ധ്യാപകന്മാരുടെ ശമ്പളംതന്നെ വളരെ തുച്ഛമാണു്. ഗ്രാണ്ടുപള്ളിക്കൂടം വാദ്ധ്യാന്മാൎക്കാകട്ടെ, നിശ്ചയിച്ചിട്ടുള്ള ശമ്പളംതന്നെ തികച്ചും കൊടുക്കാനില്ലെന്നും കൊടുക്കുന്നതുതന്നെ ശരിയായ സമയത്തല്ലെന്നും പ്രസ്താവിച്ചുകാണുന്നു. ഇതിനെക്കുറിച്ചു ഞങ്ങൾ മുൻപു സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. മാനേജർമാരുടെ സ്വേച്ഛാപ്രഭുത്വത്തെ സമ്മതിക്കാത്തതുകൊണ്ടു ഗവൎമ്മെണ്ടിന്റെ നേരെ അവൎക്കു് അതൃപ്തിയും ഉണ്ടത്രെ. ഗ്രാണ്ടു കുറക്കുകയും മാനേജർമാരുടെ അധികാരം വൎദ്ധിപ്പിക്കുകയും ചെയ്യുകയാണു് ഈ വൈഷമ്യങ്ങൾക്കു് ഉപശാന്തിയായി ഡയറക്ടർ കണ്ടിരിക്കുന്നതു്. ഈ ഉപശാന്തി രോഗത്തേക്കാൾ അപായകരമാണെന്നു പറയാതെ തരമില്ല. സ്വകാൎയ്യവിദ്യാലയങ്ങളുടെ ഭരണം ഇപ്പോൾതന്നെ തൃപ്തികരമല്ലെങ്കിൽ മാനേജർമാരുടെ അധികാരം വൎദ്ധിപ്പിച്ചാലത്തെ സ്ഥിതി എന്തായിരിക്കും? അദ്ധ്യാപകന്മാൎക്കു് ഇപ്പോൾ കൊടുത്തുവരുന്ന ശമ്പളം നിശ്ചിതശമ്പളത്തിൽ കുറവാണെങ്കിൽ ഗ്രാണ്ടു കുറച്ചാൽ അവൎക്കുണ്ടാകുന്ന കഷ്ടപ്പാടുകൾ വിവരിക്കുന്നതിനേക്കാൾ ഊഹിക്കയാണു നല്ലതു്. ഇങ്ങിനെയുള്ള അൎദ്ധപട്ടിണിക്കാരായ അദ്ധ്യാപകന്മാരുടെ കീഴിൽ പഠിക്കുന്ന വിദ്യാൎത്ഥികൾക്കു് എന്തുഗുണമാണു സിദ്ധിക്കാൻ പോകുന്നതു്? ചില മാനേജർമാരെ തൃപ്തിപ്പെടുത്താൻവേണ്ടി അനേകായിരം വിദ്യാൎത്ഥികളുടെ നന്മയെ ബലികഴിക്കുന്നതു കഷ്ടാൽകഷ്ടതരമാണു്. ഗവൎമ്മെണ്ടുവിദ്യാലയങ്ങളിലും സ്വകാൎയ്യവിദ്യാലയങ്ങളിലും ഒരേ പാഠപദ്ധതിയാണു അനുസരിച്ചുവരുന്നതു്. രണ്ടുതരം വിദ്യാലയങ്ങളിലെയും അദ്ധ്യാപകന്മാൎക്കു വേണ്ട പരീക്ഷായോഗ്യത ഒരുപോലെയാണു്. ഒരേ ഉദ്യോഗസ്ഥൻ തന്നെയാണു്—അതായതു് സ്കൂൾ ഇൻസ്പെക്ടർ—രണ്ടുവക വിദ്യാലയങ്ങളും പരിശോധിക്കുന്നതു്. അ

തിനാൽ സ്വകാര്യവിദ്യാലയാദ്ധ്യാപകന്മാരെ മററുള്ളവരിൽനിന്നു വ്യത്യാസമായി കരുതേണ്ട ആവശ്യമൊന്നുമില്ല. ഗ്രാൻറുപള്ളിക്കൂടം മാനേജർമാരുടെ പേരിൽ ഗവമ്മെണ്ടിനുള്ള പിടി ഒന്നുകൂടി മുറുക്കുകയല്ലാതെ അയക്കുവാൻ ഒട്ടും പാടില്ലെന്നാണു ഞങ്ങളുടെ ബലമായ അഭിപ്രായം. ഇതിനെ കുറിച്ചെല്ലാം അടുത്ത അവസരത്തിൽ മാസികയിൽ വിശദമായി പ്രസ്താവിച്ചിട്ടുള്ളതിനാൽ ഇപ്പോൾ വിസ്തരിക്കുന്നില്ല.

റിപ്പോർട്ടിൽ പറയുന്ന മററു പല സംഗതികളെപ്പററിയും പലതും പറവാനുണ്ടെങ്കിലും ലേഖന ദൈർഘ്യം ഭയപ്പെട്ടും സമയദൌർല്ലഭ്യത്താലും തൽക്കാലം വിരമിക്കുന്നു. എന്നാൽ ഇനിയും യഥാവസരം ഇതിലെ മററുഭാഗങ്ങളെകുറിച്ചും ഞങ്ങൾ പ്രതിപാദിക്കുന്നതാണ്. വളരെ ശ്രമപ്പെട്ട പല അന്വേഷണങ്ങൾ നടത്തി സാരഗർഭമായ ഈ റിപ്പോർട്ട് പ്രസിദ്ധം ചെയ്തതിൽ ഡയറക്ടരവർകളെ അഭിനന്ദിക്കാതിരിപ്പാൻ തരമില്ല.

# കേരളസർവ്വകലാശാല.

(മള്ളൂർ കെ. ഗോവിന്ദപ്പിള്ള ബി. എ., ബി. എൽ.)

"വിദ്യാധനം സർവ്വധനാൽ പ്രധാനം", "വിദ്യാവിഹീനഃപശുഃ", "വിദ്വാൻ സർവ്വത്ര പൂജ്യതേ" ഇതി വചനേന വിദ്യാഭ്യാസത്തിൻെറ സർവ്വപ്രാധാന്യം സിദ്ധം. ജനങ്ങൾക്കു പ്രാഥമികവിദ്യാഭ്യാസം നല്കുണ്ട ഭാരമേ ഗവമ്മെണ്ടിനുള്ളു എന്നു ശാഠ്യംപിടിച്ചുകൊണ്ടിരുന്ന പ്രമാണികളുടെ സംഖ്യയും അവരുടെ വാദത്തിൻെറ പ്രാബല്യവും നാൾക്കുനാൾ ക്ഷയം പ്രാപിക്കുന്നു. യാതൊരു പരിഷ്കാരവും വിദ്യാഭ്യാസത്തിൻെറ സഹായം കൂടാതെ സാധിക്കുകയില്ലെന്നുള്ളതും അനുഭവപ്പെട്ടിരിക്കുന്നു. മനുഷ്യസമുദായത്തിൻെറ ഏതു പ്രവൃത്തിമണ്ഡലത്തിലും പരിഷ്കാരം ആണു പരമോൽകൃഷ്ടം എന്നുള്ള സംഗതിയും തക്കിക്കാവുന്നതല്ല. ഏവംവിധം സർവ്വലോകകാമ്യമായ പരിഷ്കാരം സമാജ്ജിക്കുന്നതിന് ഏററവും പററിയ ഉപാധിയാണു സർവ്വകലാശാല. ജാതിമതാദിഭേദവിചാരങ്ങൾക്ക് ഒന്നിനും അധീനരാകാതെ ഒരേ വിദ്യാനികേതനത്തിൽ സമഭാവനാപൂർവ്വമായ സാഹചര്യത്തിൽ തങ്ങളുടെ ആയുഷ്കാലത്തിൻെറ അത്യന്തം സജീവമായ ഘട്ടം വിനിയോഗംചെയ്വാൻ ഭാഗ്യമുണ്ടാകുന്ന യുവതീയുവാക്കന്മാരാണ് ഒരു രാ

ഷ്ട്രത്തിലെ ഉത്തമ പൗരന്മാരായി പരിണമിക്കുന്നതു്. ആദർശസമ്പൂർണ്ണവും ആസകലാൽ പ്രസാദാത്മകവും ആയ യുവലോകത്തെ യഥാവിധി അനുശാസിച്ചും സമാരാധിച്ചും സംസ്കരിച്ചും സ്വാധീനംചെയ്താൽ ഒരുരാജ്യത്തിൻെറ ഐശ്വര്യം കരസ്ഥമായി എന്നു നിർണ്ണയിക്കാം. കളങ്കഹീനമായ യുവഹൃദയത്തിൽ അനർത്ഥങ്ങളായ ജാതിമത്സരങ്ങളും സമുദായകലഹങ്ങളും നിഴലിക്കാതെ കാലേകൂട്ടി യഥാർത്ഥസംസ്കാരത്തിൻെറ ബീജാവാപംചെയ്തു സമസ്തലോകക്ഷേമം എന്ന ഏകലക്ഷ്യത്തിൽ അതിനെ ബന്ധിക്കുന്നതിനു സർവ്വകലാശാലപോലെ ഉപകരിക്കുന്ന ഒരു സ്ഥാപനം മറെറാന്നില്ല. മാനവസമുദായം ആകെക്കൂടി ഒന്നെന്നു പറയാമെന്നിരുന്നാലും ദേശകാലാദ്യവസ്ഥകൾകൊണ്ടും ചിരന്തനങ്ങളായ പാരമ്പര്യങ്ങളാലും സുവിദിതങ്ങളായ ജനവിഭാഗങ്ങൾക്കു വിഭിന്നങ്ങളായ ലക്ഷണങ്ങൾ കാണുന്നു. കേരളീയർക്കു ചില പ്രത്യേകലക്ഷണങ്ങൾ ഉണ്ട്. ആകൃതിയും പ്രകൃതിയും എന്നപോലെ അവരുടെ വാസനകളും ശാസനകളും ഒന്നു വേറെ തന്നെയാണ്. കേരളസംസ്കാരം പുരാതനവും സരസലളിതവും ആണെന്നു സർവ്വസമ്മതമാണ്. മദിരാശികളുമായി കൂടികഴിയുന്നു എന്നല്ലാതെ മലയാളികൾ മദിരാശികളോ മദിരാശികൾ മലയാളികളോ ആയിത്തീരുന്നകാര്യം പ്രയാസമാണ്. ഓരോ സർവ്വകലാശാലയ്ക്കും ചില പ്രത്യേകലക്ഷണങ്ങളും പാരമ്പര്യങ്ങളും ഉണ്ട്. മദ്രാസ്സ് സർവ്വകലാശാല മലയാളികളുടെ സർവ്വകലാശാല അല്ലെന്നു സമർത്ഥിക്കാൻ പ്രയാസമൊന്നുമില്ല. എന്നാൽ മലയാളികളുടെ പണം കുറെ മദ്രാസ്സ് സർവ്വകലാശാല ഭക്ഷിക്കുന്നുണ്ടുതാനും. മദിരാശികൾക്കു പൊതുവെ മലയാളികളോടു സുഖമില്ലെങ്കിലും അവരിൽനിന്നുള്ള ആദായം ഉപേക്ഷിക്കുന്നവിഷയത്തിൽ അവിടത്തെ അധികൃതന്മാർ വിമതന്മാരാണ്. തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നീ മൂന്നു ദേശവിഭാഗങ്ങൾ കൂടുന്നതാണല്ലോ കേരളം എന്നു പറയുന്നതു്. ദക്ഷിണകർണ്ണാടകംകൂടി ചേർത്താൽ പൂർത്തി ആയി. സർവ്വകലാശാലക്കു ഒരു തരേൻറടം ഉണ്ടാക്കിവെക്കുന്നതു ഭാഷയുടെ ഐകരൂപ്യമാണ്. പ്രാദേശികമായ ഒരു തൻേറടവും കണക്കാക്കാറുണ്ട്. ദേശപരമായാലും ഭാഷാപരമായാലും കേരളത്തിനു് ഒരു സർവ്വകലാശാല പ്രത്യേകമായിട്ടുണ്ടാകാതെ തരമില്ല. കേരളഭാഷ, കേരളദേശം, കേരളസംസ്കാരം, കേരളീയർ ഇങ്ങനെയുള്ള വ്യക്തിത്വത്തിൻെറ വളർച്ചക്കു് ഒന്നും ഇടം കൊടുക്കാതെയാണു മദ്രാസ്സ് സർവ്വകലാശാല തൽക്കാലം വർത്തിക്കുന്നതു്. മലയാളഭാഷയുടെയും സാഹിത്യത്തിൻേറയും ഇന്നത്തെ ശോചനീയനിലയ്ക്കു് ഒരു പരിഹാരമുണ്ടാകണമെങ്കിൽ അതു് ഒരു കേരളസർവ്വകലാശാലയുടെ ആവിർഭാവംകൊണ്ടേ സാധിക്കുകയുള്ളു. കേരളം പതിനയ്യായിരം ചതുരശ്രമൈൽ ഉള്ളളവുള്ള ഒരു ഡിസ്ട്രിക്ട് ആണ്. ജനസംഖ്യയോ ഒരു കോടിയിൽ കൂടുതൽ

ഉണ്ട്. കേരളത്തേക്കാൾ വിസ്താരത്തിലും ജനസംഖ്യയിലും താഴ്ന്നപടിയിൽ നില്ക്കുന്ന പല പ്രദേശങ്ങളിലും സർവ്വകലാശാലകൾ സ്ഥാപിച്ചുകഴിഞ്ഞിരിക്കുന്നു. വിദ്യാഭിവൃദ്ധി എന്നുള്ള തോതുവെച്ചു നോക്കിയാൽ ഇൻഡ്യയിൽ ഉള്ള എല്ലാപ്രവിശ്യകളെക്കാളും കേരളം മുന്നിട്ടു നില്ക്കുന്നതായി കാണാം. തിരുവിതാംകൂറിൽ ആണെങ്കിൽ അങ്ങനെ, കൊച്ചിയിൽ ആണെങ്കിൽ അങ്ങനെ, മലബാറിൽ ആണെങ്കിൽ അങ്ങനെ എത്ര എത്ര മഹാപാഠശാലകളും കലാലയങ്ങളും ആണുള്ളതു്! മദ്രാസ്സ് നിയമപാഠശാല കഴിഞ്ഞാൽ ദക്ഷിണഇന്ത്യയിലുള്ള ഏകനിയമപാഠശാല തിരുവിതാംകൂറിൽ ആണുള്ളതു്. ഇംഗ്ലീഷുവിദ്യാഭ്യാസത്തിൽ ഉന്നതപരീക്ഷകൾ ജയിച്ചിട്ടുള്ള പുരുഷന്മാർക്കും സ്ത്രീകൾക്കും ഇവിടെ കൈയും കണക്കും ഇല്ല. ബി എൽ; എം. എ; മുതലായ കെങ്കേമൻ ബിരുദങ്ങൾ സമ്പാദിച്ചിട്ടുള്ളവർ 10-ം 15-ം ഉറുപ്പിക ശമ്പളത്തിനു പോലീസുകൺസ്റ്റബിൾമാരായും പകർപ്പെഴുത്തുകാരരായും പോകുന്നകാഴ്ച ഇവിടെയുള്ളവരെ വിസ്മയിപ്പിക്കുക എന്നുള്ള കഥ കഴിഞ്ഞിട്ടു വളരെ നാളായി. ഭാഷാപണ്ഡിതന്മാർ, കവികൾ, ശാസ്ത്രജ്ഞന്മാർ, ഭിഷഗ്വരന്മാർ, അഭിഭാഷകന്മാർ, ശില്പശാസ്ത്രജ്ഞന്മാർ, ഗാനപടുക്കൾ, രാജ്യതന്ത്രപ്രവീണന്മാർ, തന്ത്രികൾ, മന്ത്രികൾ എന്നുവേണ്ട സകല കലാവല്ലഭന്മാർ കേരളത്തിൽ ഇപ്പോൾ സമൃദ്ധിയായിത്തീർന്നിട്ടുണ്ട്. പഠനത്തിൽ താൽപര്യം എന്നുള്ള ലക്ഷണം മലയാളികൾക്കുള്ളതുപോലെ ചെട്ടികൾക്കോ കോമട്ടികൾക്കോ കാണുന്നില്ല. പഠിതാക്കളുടെ ശതമാനക്കണക്കു രാജ്യഭരണറിപ്പോർട്ടിൽ പ്രസിദ്ധം ചെയ്തിട്ടുള്ളതുതന്നെയാണ് ഇതിനു തെളിവ്. കേരളസംസ്കാരം അന്യസംസർഗ്ഗം കൂടാതെ സങ്കുചിതമായിപ്പോകും നാം മദ്രാസ് സർവ്വകലാശാലയിൽനിന്നു പിരിഞ്ഞാൽ എന്ന് ഒരു ആക്ഷേപം പറയാറുണ്ട്. ഇതു് ഒരു വെറും ഭയംമാത്രമാണ്. കേരളത്തിൽ സർവ്വകലാശാല ഉണ്ടായാൽ അന്യസംസർഗ്ഗം ഒന്നുകൂടി വർദ്ധിക്കാനാണു വഴിയുള്ളതു്. നമ്മുടെ തന്റേടം വിട്ടുകളയാതെ അന്യസംസർഗ്ഗത്തിനു നമ്മുടെ സർവ്വകലാശാല നമുക്കു ധാരാളം വഴിയുണ്ടാക്കും. ഫ്രെഞ്ചു കലാശാലയിൽ റഷ്യൻ വിദ്യാർത്ഥികൾ കണക്കിലധികമായാൽ അതും ഓക്സ്ഫോർഡു കലാശാലയിൽ ഇൻഡ്യൻവിദ്യാർത്ഥികൾ കണക്കിലധികമായാൽ അതും ഗെയിററ് അടയ്ക്കുക എന്നുള്ളതു് ഇന്നും നടന്നുവരുന്ന കാര്യമാണ്. ഓരോ വ്യക്തിക്കെന്നപോലെ ഓരോ സ്ഥാപനത്തിനും അഹംബുദ്ധി എന്നുണ്ട്. അതതിന്റെ പാരമ്പര്യസംരക്ഷണത്തിൽ അതതിന് അർഹതയുമുണ്ട്. കേരളീയർ എന്നാണ് അന്യാശ്രയത്തിൽനിന്നു സ്വതന്ത്രരാകുന്നതു് എന്നു കണ്ടറിയേണ്ടിയിരിക്കുന്നു. കോപ്പില്ലാഴികയല്ല, ആടാനാളില്ലാഴികയല്ല, അരങ്ങില്ലാഴികയല്ല, ആടിക്കാണാനാളില്ലാഴികയാണു് നമ്മുടെ ഭാഗ്യദോഷം. തിരുവിതാംകൂറും

കൊച്ചിയും മലബാറുംകൂടി യോജിച്ച് ഒരു മേൽക്കോയ്മ ഈ വിഷയത്തിൽ ഉണ്ടാകേണ്ടിയിരിക്കുന്നു. തിരുവിതാംകൂറും കൊച്ചിയും യോജിക്കുക എന്നുള്ളതു വൈഷമ്യമുള്ള കാൎയ്യമല്ല. ബ്രിട്ടീഷുഗവർമ്മേണ്ടിനെ ഈ ഏൎപ്പാടിൽ ഇണക്കുന്നതിൽ ആണു ദുർഘടം കാണുന്നതു്. ഒന്നാമതു മലബാറിലുള്ള ഭൂരിപക്ഷം ജനങ്ങൾ ഒരു കേരളസർവ്വകലാശാലയ്ക്കു് അനുകൂലികളാണോ എന്നു നിസ്സന്ദേഹമായി തെളിഞ്ഞിട്ടില്ല. രണ്ടാമതു മദ്രാസ് സർവ്വകലാശാലയ്ക്കു് ഉടമ്പുതട്ടും എന്നുള്ള കാരണത്താൽ അവിടത്തെ ഭരണാധികൃതന്മാർ തിരുവിതാംകൂർ കൊച്ചി ഇവരോട്ട് ഇതിൽ ഇണങ്ങുകൂടുമോ എന്നുള്ളതു സംശയാസ്പദമാണു്. കോട്ടയ്ക്കൽവെച്ചു കൂടിയ സമസ്തകേരള സാഹിത്യപരിഷത്തിലും അതിനു പിന്നീടു തിരുവനന്തപുരം, കൊല്ലം, എറണാകുളം എന്നിവിടങ്ങളിൽ കൂടിയ പരിഷദ്യോഗങ്ങളിലും "കേരളസർവ്വകലാശാല" സ്ഥാപിക്കണം എന്നു് ഐകകണ്ഠ്യമായി നിശ്ചയം പാസ്സാക്കിയിട്ടുണ്ടു്. തത്സംബന്ധമായ പ്രവൃത്തികൾ ചെയ്യുന്നതിനു കമ്മററികളേയും നിയമിച്ചിട്ടുണ്ടു്. എന്നാൽ ഒന്നുംതന്നെ ഈ വഴിയിൽ നാം ഇതേവരെ ചെയ്തു ഉണ്ടായില്ല. മദ്രാസ് സർവ്വകലാശാല നമ്മോട്ട് അനുഷ്ഠിച്ചുവരുന്ന ചിററമ്മനയം ഇപ്പോഴത്തേതിൽ അധികം ദുസ്സഹമാകുന്നില്ലെങ്കിൽ അതു് ഉജ്ജ്വലന്മാരായ ചില മലയാളികൾ അതിന്റെ അധികാരകേന്ദ്രങ്ങളിൽ കർമ്മസാമീപ്യം വഹിക്കുന്നതുകൊണ്ടു മാത്രമാണെന്നു നാം ധരിക്കണം. മലബാർ ഡിസ്ട്രിക്ടിൽനിന്നു നമ്മുടെ സർവ്വകലാശാല സംരംഭത്തിനു വേണ്ട ധനസഹായം മുതലായ പ്രോത്സാഹനങ്ങൾ കിട്ടാത്തപക്ഷം തദ്വിഷയകമായി തിരുവിതാംകൂർ, കൊച്ചി ഈ രണ്ടു സംസ്ഥാനങ്ങളിലേയും ഗവർമ്മേണ്ടുകളും പ്രഭുക്കന്മാരും മുന്നിട്ടുനിന്നു് ഉടൻതന്നെ വേണ്ട നടപടികൾ ആരംഭിക്കേണ്ടതാണു്. തിരുവിതാംകൂർ ഗവർമ്മേണ്ടിനാൽ നിയുക്തമായ രണ്ടു കമ്മററികളും സർവ്വകലാശാലാസ്ഥാപനത്തിനു് അനുകൂലമായിട്ടാണു റിപ്പോർട്ടു സമൎപ്പിച്ചിട്ടുള്ളതു്. എവിടെ വേണം കലാശാല സ്ഥാപിക്കാൻ എന്നും അതു് ഏതു ജാതിയിലുള്ളതായിരിക്കണമെന്നും ഉള്ള പ്രശ്നങ്ങൾ വേഗത്തിൽ ഉത്തരം പറയത്തക്കവയാണു്. മലയാളത്തിൽ എവിടെ ആയാലും വേണ്ടുകില്ല ഏതു തരത്തിലുള്ളതായാലും വേണ്ടുകില്ല എന്നു മാത്രമേ ഈ സന്ദർഭത്തിൽ പറയേണ്ടതുള്ളു. നമുക്കു് ഒരു സർവ്വകലാശാല കൂടാതെ കഴിയുകയില്ല. അതിനുള്ള പ്രക്ഷോഭണമോ പ്രയത്നമോ ഇനി മാററിവെക്കാനും പാടില്ല എന്നൊരു സിദ്ധാന്തവ്രതം ആണു തൽക്ഷണം മലയാളികൾ കൈക്കൊള്ളേണ്ടതായിട്ടുള്ളതു്.

(സ. കേ. സാ. പ. ത്രൈമാസിക.)

# വ്യയാധിക്യപ്രശ്നവും തന്നിവാരണവും.

ഒരു മാന്യനായ വിദ്യാഭ്യാസചിന്തകൻ വിദ്യാഭ്യാസപരമായ ചില ചോദ്യങ്ങൾക്കുത്തരം ഗുരുനാഥൻ മുഖേനക്ഷണിച്ചിരിക്കുന്നതുകണ്ടു. വിദ്യാഭ്യാസപന്ഥാവിൽക്കൂടി ചിരകാലമായി സഞ്ചാരംചെയ്തുകൊണ്ടിരിക്കുന്ന പഴക്കവുംതഴക്കവും ഉള്ള ഒരു മാന്യഗുരുനാഥൻ അവസിൽ ചില ചോദ്യങ്ങൾക്കു കാലാനുകൂലമാം വണ്ണം അനുഷ്ഠിക്കേണ്ടതരത്തിൽ സാരഗർഭമായ ഉത്തരം ലേഖനംചെയ്തുകഴിഞ്ഞിരിക്കുന്നു. "വ്യയാധിക്യപ്രശ്നവും തന്നിവാരണവും" എന്നവിഷയത്തെപുരസ്കരിച്ച് യഥാമതി അറിയിക്കാമെന്നുകരുതി ഈ സാഹസത്തിനുപുറപ്പെടുന്നതാണ്. ദീർഘകാലമായി തിരുവിതാംകൂറിലെ വിദ്യാഭ്യാസവകുപ്പിനെ സാരമായി ബാധിച്ചിരിക്കുന്ന ഒരു വിഷയമാണിതു്. പലകാലമായി പല മഹാന്മാരുടേയും ചിന്തക്ക് ഇതു് വിഷയീഭവിക്കയും പലരും പല നിർദ്ദേശങ്ങൾ പുറപ്പെടുവിക്കയും ചെയ്തിട്ടുണ്ട്. ഈ നിർദ്ദേശങ്ങളിൽ ഒന്നുംതന്നെ ഇതുവരെ പ്രയോഗകോടിയിൽ എത്തിയിട്ടില്ല. ഈ പങ്ക്തികളിൽതന്നെ പലപ്പോഴും ഈവക വിഷയങ്ങളെ പരാമർശിച്ചു് ഉത്തമമാർഗ്ഗങ്ങൾ നിർദ്ദേശിച്ചിട്ടുള്ളതായി ഓർക്കുന്നു. കവിടി നിരത്തി പ്രശ്നം നോക്കി സഞ്ചിയിൽ കെട്ടികഴിയുന്നതല്ലാതെ ഈവക ബാധകളിൽനിന്ന് ഒഴിയാൻതക്ക പ്രായോഗികമാർഗ്ഗങ്ങളിൽ പ്രവേശിക്കുക എന്ന കാര്യത്തിൽ ഭരണീയരും ഭരണകർത്താക്കളും ഒരുപോലെ അലസരായിട്ടാണ് കാണപ്പെടുന്നതു്. "ആലസ്യം അപായത്തിനു കാരണമാണെ"ന്ന തത്വം അനുഭവത്തിൽ വന്നിട്ടും അറിയാതിരിക്കുന്ന നമ്മുടെ ബുദ്ധിശൂന്യതയെ എത്രതന്നെ അപലപിച്ചാലും മതിയാകുന്നതല്ല. വിദ്യാഭ്യാസത്തിൻെറ തല്ക്കാലനില, അതിൻെറ നിരുപയോഗത, വ്യയാധിക്യം, ഇവ ഇപ്പോൾ ഒരു പാട്ടായി തീർന്നിട്ടുണ്ട്. എന്നാൽ യാതൊന്നുംതന്നെ ഗവർമെൻറിൻെറയോ പൌരപ്രമുഖന്മാരുടേയോ ചിന്താതന്തുക്കളിൽ ചുറ്റിക്കൂടി ലക്ഷണം ചെയ്തിട്ടില്ലെന്നു മാത്രമേ ഉള്ളൂ. ഈ ഗതികേടും ആശാസ്യവും, സന്തോഷജനകവും അല്ല.

രാജ്യത്തിൻെറ മുതലെടുപ്പിൽ ഏകദേശം അഞ്ചിൽ ഒരു ഭാഗത്തോളം കബളീകരിക്കുന്ന ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായമാകുന്ന ഈ അശോരോഗിക്കു തക്ക ഔഷധം കൊടുത്തു് രോഗശമനം വരുത്തിയില്ലെങ്കിൽ തിരുവിതാംകൂർ ദുർഗ്ഗന്ധപരിപൂർണ്ണമാകുന്നതാണ്. കാര്യക്ഷമമായ ഒന്നിനുവേണ്ടി ചിലവിടുന്ന ചിലവ് ഒരിക്കലും അധികമായിപ്പോകുന്നതല്ല. നമ്മുടെ വിദ്യാഭ്യാസസമ്പ്രദായമൊ പരിതാപകരം, ചിലവൊ അതിദുസ്സ

ഹം, ഫലമൊ അതിതുഷ്ടം, ചെലവു് ചുരുങ്ങിയതും, ഫലബാഹുല്യവുമായ ഒരു കൃഷകസമ്പ്രദായത്തിലാണ് ഏതു രാജ്യക്കാൎക്കും താല്പൎയ്യം. നാം ആ മാൎഗ്ഗത്തിൽക്കൂടി തിരിയാൻ ഇനിയും കാലം എത്ര വേണമെന്ന് ആരുകണ്ടു. കഷ്ടം തന്നെ.

നമ്മുടെ വ്യയാധിക്യത്തെ നിയന്ത്രിക്കുന്നതിനുവേണ്ടി ഒരു കമ്മിററി ഏൎപ്പെടുത്തി. ആ കമ്മിററി എത്രയോ ചുഴിഞ്ഞു് ആലോചിച്ചു. എന്നിട്ടും അവൎക്ക് അരുത്തിക്കഞ്ഞിയിൽ പാററ വീഴ്ത്താനും സാധുജനങ്ങളുടെ വയററത്തടിക്കാനും മാത്രമേ കഴിഞ്ഞുള്ളു. ആലോചനാവിചക്ഷണന്മാരുടെ ദൃഷ്ടിയിൽ മററുമാൎഗ്ഗങ്ങൾ കാണപ്പെട്ടില്ല. ഇങ്ങിനെയിരിക്കെ എത്ര നിൎദ്ദേശങ്ങൾ പുറപ്പെടുവിച്ചാലും ഫലകോടിയിൽ എത്തുന്നകാൎയ്യം സംശയം തന്നെ.

വ്യയന്യൂനീകരണമാൎഗ്ഗങ്ങൾ നിൎദ്ദേശിക്കുമ്പോൾ വ്യയാധിക്യം ഇപ്പോൾ ഏതുരീതിയിൽ എങ്ങിനെ ഇരിക്കുന്നു എന്നു കാണാവുന്നതാണല്ലൊ.

പാഠശാലകളും ഭരണമണ്ഡലവും എന്നു വ്യയന്യൂനീകരണപ്രശ്നത്തിനുവേണ്ടി വിദ്യാഭ്യാസശാഖയെ രണ്ടായി തരം തിരിക്കാം. ഇതിൽ ഭരണക്കൂടത്തിന്റെ ചെലവാണു ദുവ്വഹമായിത്തീൎന്നിരിക്കുന്നതു്. കാൎയ്യക്ഷമമായ വിദ്യാഭ്യാസമാൎഗ്ഗങ്ങളിൽക്കൂടി പ്രവേശിച്ചിട്ടുള്ള ഭാരതത്തിലെ ഇതരനാട്ടുരാജ്യങ്ങളിൽപോലും ഇത്ര ഭീമമായ തുക ഭരണക്കൂടത്തിനുവേണ്ടി വരുന്നെന്നു് തോന്നുന്നില്ല. അധികം വിദൂരമല്ലാത്ത മൈസൂർ രാജ്യത്തെ നമ്മുടേതിനോടു തുല്യപ്പെടുത്തുമ്പോൾ നമ്മുടെ സ്ഥിതി ലജ്ജാവഹം എന്നേ പറയേണ്ടു. ഇവിടത്തെ ഭരണമണ്ഡലത്തിൽ ഒരു ഡയറക്ടർ മൂന്നു പ്രധാന ഇൻസ്പെക്ടർമാർ ഇരുപത്തൊമ്പതു് അസിസ്റ്റൻറു് ഇൻസ്പെക്ടർമാർ ഇങ്ങിനെ മുപ്പത്തിമൂന്ന് ഉദ്യോഗസ്ഥന്മാരേക്കാണാവുന്നതാണ്. ഡയറക്ടൎക്കും പ്രധാന ഇൻസ്പെക്ടൎക്കും ഓരോ പേഴ്സനൽ അസിസ്റ്റൻറും ഉണ്ടു് ഇവരുടെ ജോലിയെന്തു്? ഈ ജോലി നിവ്വഹണത്തിന് ഇത്രയും ഉദ്യോഗസ്ഥന്മാർ ആവശ്യമുണ്ടൊ? എണ്ണം കുറച്ചാൽ വണ്ണത്തിനു ഹാനി തട്ടുമോ? ഇവ ചിന്താവിഷയങ്ങളാണ്.

## ഡയറക്ടർ

വിദ്യാഭ്യാസഡിപ്പാൎട്ട്മെൻറിന്റെ ഭരണക്കൂടസ്ഥനായി ഒരാൾ ഉണ്ടായിരിക്കേണ്ടതു് ആവശ്യംതന്നെ. ആ ഭാരം വഹിക്കുന്ന ഇന്നത്തെ ഡയറക്ടർ എന്തുജോലിയാണു നിർവഹിക്കുന്നതു്. ഒപ്പിടുവാൻപോലും പേഴ്സനൽ അസിസ്റ്റൻറു് എന്ന നാമധേയത്തിൽ ഒരാളെ നിയമിച്ചിട്ടുണ്ടു്.

സൂക്ഷ്മമായി ചിന്തിച്ചാൽ പ്രതിമാസം ശമ്പളം വാങ്ങി സുഖവാസങ്ങൾ അന്വേഷിച്ചു പോകുക എന്നുള്ളതിൽ കൂടുതലായി വലിയജോലിയൊന്നും ചെയ്യുന്നതായി കാണുന്നില്ല. ഈ ആവശ്യത്തിനുവേണ്ടിയാണു് പ്രതിമാസം പടിയായും ശമ്പളമായും രണ്ടായിരത്തിൽചില്വാനം രൂപ ഭണ്ഡാരത്തിൽനിന്നു ചോൎന്നു പോകുന്നതു്. ഈ ദയനീയസ്ഥിതി കാണ്മാൻ തിരുവിതാംകൂർകാൎക്കു കണ്ണില്ലാത്തതു് ഒരുപ്രകാരത്തിൽ ആശ്വാസകരംതന്നെ. ഒരു വിദ്യാഭ്യാസമേലദ്ധ്യക്ഷന്റെ ചുമതല ഏററവും ഗൌരവമേറിയതാണു്. രാജ്യത്തിന്റെ ഭാവിശ്രേയസ്സും അദ്ദേഹത്തിലാണു നിലകൊള്ളുന്നതു്. ഗവർമെൻറിനോടും, നാട്ടുകാരോടും കീഴ്സിൽബന്ധികളോടും അദ്ദേഹം ഏകകാലത്തിൽ ഉത്തരവാദപ്പെട്ടവനാണു്. അദ്ദേഹം കടലാസുകൾ ഒപ്പിട്ടുതള്ളുവാനുള്ള ഒരു യന്ത്രമല്ല. ലോകത്തിന്റെ നാനാഭാഗങ്ങളിലും അന്നന്നുണ്ടായിക്കൊണ്ടിരിക്കുന്ന വിദ്യാഭ്യാസപരിവൎത്തനങ്ങളെ കണ്ടറിഞ്ഞു നാട്ടിനനുരൂപമാക്കി വിദ്യാഭ്യാസഡിപ്പാർട്ടുമെൻറിനെ അനുദിനം പുതുക്കിക്കൊണ്ടിരിക്കേണ്ട ഒരു മഹാനാണു്. അതിനു് ലോകപരിജ്ഞാനവും തിരുവിതാംകൂറിന്റെ സ്ഥിതിഗതികളെക്കുറിച്ചുള്ള പരിപൂൎണ്ണജ്ഞാനവും വേണ്ടതല്ലെ? മലയാളഭാഷയെക്കുറിച്ചു കറകളഞ്ഞ പരിജ്ഞാനം അദ്ദേഹത്തിനുണ്ടായിരിക്കണം. നാട്ടിനെക്കുറിച്ചു സ്നേഹവും നാട്ടുകാരുടെ അഭിവൃദ്ധിയിൽ തന്റേതുപോലെയുള്ള ചിന്തയും ഉണ്ടായിരിക്കേണ്ടതാണു്. ഇങ്ങിനെയുള്ള ഒരാളായിരിക്കണമെങ്കിൽ അയാൾ നാട്ടുകാരൻ തന്നെ ആയിരിക്കണമെന്നുള്ളതിനു സംശയമില്ല. അങ്ങിനെയായാൽ ഇന്നത്തെ ദുസ്സഹമായ ശമ്പളത്തോതു് കുറക്കാവുന്നതും വിദ്യാഭ്യാസത്തെ അഭിവൃദ്ധിന്മുഖമാക്കിത്തീൎക്കാവുന്നതുമാണു്. മലയാളക്കരയിൽ ആ ഭാഷയുടെ ഗന്ധലേശമേശാത്ത ഒരു വിദേശിയെ ഇറക്കുമതിചെയ്തു ഭണ്ഡാഗാരത്തെ ശോഷിപ്പിക്കുന്ന ഗവർമെൻറിന്റെ ചേതോവികാരം വിചിന്തനാധീനമല്ലെന്നു് പറയാതിരിക്കാൻ തരമില്ല. അതിനാൽ ഒരു നാട്ടുകാരനെ വിദ്യാഭ്യാസമേലദ്ധ്യക്ഷനാക്കി ഭണ്ഡാകാരശോഷണത്തെ പോഷിപ്പിക്കാതിരിക്കാൻ ഗവർമെൻറു് ഉടൻ ശ്രദ്ധിക്കേണ്ടതാകുന്നു. ഇന്നത്തെ ഡയറക്ടരുടെ ശമ്പളം തിരുവിതാംകൂർ കോശത്തിനു് താങ്ങാൻ ശക്തിയില്ല. മഹാസാമ്രാജ്യങ്ങളെ ഭരിച്ചുകൊണ്ടിരിക്കുന്ന മന്ത്രിവൎയ്യന്മാൎക്കുപോലും ഇത്ര ഭീമമായ തുക പ്രതിമാസം ശമ്പളമിനത്തിൽ ലഭിക്കുന്നുണ്ടോ എന്നുള്ളതു് സംശയമാണു്. ഒരു മഹച്ഛക്തിയായ ജപ്പാനിലെ മന്ത്രിവൎയ്യനു്-ലോകത്തു നടന്നുകൊണ്ടിരിക്കുന്ന സകലവിധപരിവൎത്തനങ്ങളേയും അനുനിമിഷം കണ്ടറിഞ്ഞു സാമ്രാജ്യസംരക്ഷണം നടത്തിക്കൊണ്ടിരിക്കുന്ന ധീരധീമാനു്-പ്രതിമാസം കിട്ടുന്ന ശമ്പളം അഞ്ഞൂറുരൂപയാണെന്നുള്ള സംഗതി സൎവ്വവിദിതമാണു്. ഇതിനാൽ ഏററവും ചെറിയരാജ്യമായ ഈ തിരുവി

താംക്രറിലെ കേവലം ഒരു ഡിപ്പാർട്ടുമെൻറ് മാത്രമായ വിദ്യാഭ്യാസവകുപ്പിലെ മേലദ്ധ്യക്ഷന് ഇന്നത്തെ ശമ്പളത്തോതിൽ അൻപതുശതമാനം കുറക്കുന്നതു് ഒരിക്കലും അനഭിലഷണീയമാകുന്നതല്ല.

## പ്രധാന ഇൻസ്പെക്ടർമാർ

പാഠശാലകളെ കാര്യം കൂടാതെ ശാഖോപശാഖകളായി വളർത്തി ഓരോശാഖക്കും ഓരോ മേധാവികളെ നിയമിച്ചിട്ടുള്ളതിൻെറ ഔചിത്യം എത്രതന്നെ ചിന്തിച്ചിട്ടും മനസ്സിലാകുന്നില്ല. ലോകരംഗത്തിൽ എവിടെയും പുരുഷന്മാരോടൊപ്പം നടനം ചെയ്യുന്നതിനു തങ്ങൾക്കും ശേഷിയും അർഹതയും ഉണ്ടെന്നു സ്ത്രീകൾ ഇതിനിടക്കു സ്ഥാപിച്ചുകഴിഞ്ഞിരിക്കുന്നു. ഗവമ്മെൻറുകളെല്ലാം ആയതു് അംഗീകരിച്ചും ഇരിക്കുന്നു. ഏതു ഡിപ്പാർട്ടുമെൻറിലും സ്ത്രീകൾക്കും പുരുഷന്മാരോടൊപ്പം സമത്വം അനുവദിച്ചിരിക്കുന്ന ഇക്കാലത്തു പാഠശാലകളെ സംബന്ധിച്ചു മാത്രം ആൺപെൺവിഭജനം വച്ചിരിക്കുന്നതിൻെറ അർത്ഥം എന്താണെന്നു് അറിയുന്നില്ല. സ്ത്രീവിദ്യാഭ്യാസം പിന്നാക്കം നിന്നിരുന്ന കാലത്തു് ഒരുപക്ഷേ പ്രോത്സാഹനത്തിന് ഇതൊരു മാർഗ്ഗമായിരുന്നിരിക്കാം. ആ കാലം കഴിഞ്ഞിരിക്കുന്നു. "നവയൗവനവും വന്നു നാളുതോറും വളരുന്ന" വികാരതീഷ്ണതയോടുകൂടിയ യുവതീയുവാക്കന്മാൎക്കു് ഉയന്നതരം പാഠശാലകളിൽ ഒന്നിച്ചിരിക്കാം, പഠിക്കാം. കച്ചേരികളിൽ ഏകയോഗക്ഷേമമായി ഒന്നിച്ചിരുന്നു് ജോലിനോക്കാം. പിഞ്ചുകിടാങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്ന പ്രൈമറിപാഠശാലകളിൽ ബാലികാബാലന്മാൎക്കു് ഒന്നിച്ചിരുന്നുകൂടാ, പഠിച്ചുകൂടാ, ഇതെന്തൊരു പുതുമയാണ്.! മുൻപു് പാഠശാലകൾ ഒന്നായിരുന്നു് ഒരേ ഭരണാധികാരത്തിൽ വർത്തിച്ചതുകൊണ്ടു് സഹ്യാദ്രി അറേബ്യൻകടലിൽ ആണ്ടുപോയിട്ടില്ല. അതിനാൽ പാഠശാലകളുടെ ആൺപെൺവിഭജനം നിറുത്തി ഏകീകരിക്കുന്നതു സർവ്വഥാ യുക്തമാണെന്നു തോന്നുന്നു.

ഇംഗ്ലീഷ് എന്നും മലയാളം എന്നും രണ്ടിനം പാഠശാലകൾ ഭരണവ്യവസ്ഥയെ സംബന്ധിച്ചിടത്തോളം ആവശ്യമില്ലതന്നെ. ഇപ്പോൾ ഈ രണ്ടു ശാഖകളിലേയും ഭരണാധികാരികളുടെ യോഗ്യത ഒന്നുതന്നെയാണ്. ഏററവും പരിമിതമായ കുറെയെണ്ണം ആംഗ്ലേയപാഠശാലകളുടെ ഭരണത്തിനായി ഒരു പ്രധാനഇൻസ്പെക്ടരേയും, രണ്ടു് അസിസ്റ്റൻറുഇൻസ്പെക്ടർമാരേയും വച്ചിരിക്കുന്നതു ചെലവു വർദ്ധിപ്പിക്കാനായിട്ടുള്ള ഒരു മാർഗ്ഗമായിട്ടല്ലാതെ അന്വേഷണബുദ്ധികൾ കരുതുകയില്ല. ഭരണവിഷയത്തെ സംബന്ധിച്ചിടത്തോളം ആണെന്നോ പെണ്ണെന്നോ, ഇംഗ്ലീഷെ

ന്നോ മലയാളമെന്നോ ഉള്ള പാഠശാലാവിഭജനം ഒരിക്കലും ആവശ്യമില്ലാത്തതാണ്. പാഠശാലകളെ ഏകീകൃതമാക്കിയാൽ ആയതു് വലുതായ ഒരു വ്യയന്യൂനീകരണമായിരിക്കും. സംശയമില്ല.

ഇപ്രകാരം പാഠശാലകളെ ഏകീകൃതമാക്കിയാൽ കാര്യക്ഷമതയ്ക്കു് ഹാനിതട്ടുന്നതല്ല. എത്രതന്നെ ഉദ്യോഗസ്ഥന്മാരെ സൃഷ്ടിച്ചു വിട്ടാലും അവരെക്കൊണ്ടു ജോലിയെടുപ്പിക്കാൻ അപ്രാപ്തമായ ഒരു ഭരണക്രമം ഉള്ളിടത്തോളം കാലം കൂടുതൽകൂടുതൽ ഉദ്യോഗസ്ഥന്മാരെ സൃഷ്ടിക്കാമെന്നല്ലാതെ യാതൊരു വിശേഷവും ഉണ്ടാകുന്നതല്ല. ഇങ്ങിനെ ആയാൽ ഭീമമായ ഒരു തുക പ്രതിമാസം ഭണ്ഡാഗാരത്തിൽനിന്നു പുറത്തുചാടി അതിനെ ശോഷിപ്പിക്കയും, കുംഭോദരന്മാരെ പോഷിപ്പിക്കയും ചെയ്യും. അതുകൊണ്ടു് ഒന്നാമതായി വേണ്ടതു ഇന്നത്തെ ഈ മൂന്നിൻസ്പെക്ടർമാരെ നിവൃത്തി ആസ്ഥാനത്തു് ഒററ ഇൻസ്പെക്ടരെ നിയമിക്കുകയാകുന്നു വേണ്ടതു്. അദ്ദേഹം വിദ്യാഭ്യാസപരിഷ്കരണത്തിനും മററും ഡയറക്ടരെ സഹായിക്കുകയും ഇംഗ്ലീഷ് ഹൈസ്കൂളുകളെ സംബന്ധിച്ചുള്ള സർവ്വചുമതലകളും വഹിക്കുകയും വേണ്ടതാണ്. ഇവർ മൂന്നുപേരുടേയും ഇരിപ്പു് ഒരു സ്ഥലത്തായതുകൊണ്ടു് രാജധാനിയിൽ ഒരു സങ്കടക്കാരനു് എത്രരൂപ ചിലവാക്കിയാലാണ് ഇവരെ കണ്ടുപിടിച്ചു സമയവും സൌകര്യവും നോക്കി സങ്കടമുണർത്തിക്കാൻ സാധിക്കുന്നതു്.

പണ്ടത്തെപ്പോലെ ഡിപ്പാർട്ടുമെൻറിനെ മൂന്നു് റയിഞ്ചുകളായി തിരിച്ചു മൂന്നിൻസ്പെക്ടർമാരെ നിയമിച്ചു് ഇപ്പോഴത്തെ ചീഫ്ഇൻസ്പെക്ടർമാർക്കുള്ള സകല അധികാരങ്ങളും ഇവർക്കു കൊടുക്കണം. ഈ സംസ്ഥാനത്തിലെ സകല വെർണാക്കുലർ ഹൈസ്കൂളുകളുടേയും മിഡിൽസ്കൂളുകളുടേയും, ഇംഗ്ലീഷ് മിഡിൽസ്കൂളുകളുടേയും, ശിക്ഷാക്രമപാഠശാലകളുടേയും ഭരണം ഇവരിൽ നിക്ഷിപ്തമാകണം.

അസി: ഇൻസ്പെക്ടർമാർ.

---

ഇപ്പോൾ ആൺപെൺ ഇംഗ്ലീഷുശാലകളിലായി ഇരുപത്തിഒൻപതു് അസി:ഇൻസ്പെക്ടർമാരെക്കാണാം. ഇവരുടെ ഇപ്പോഴത്തെ ജോലി പാഠശാലപരിശോധനയും കടലാസ് മേല്പോട്ടും, കീഴ്പോട്ടും പറപ്പിക്കലും മാത്രമാണ്. എന്നിട്ടുപോലും എല്ലാസ്കൂളുകളും ആണ്ടിലൊരിക്കൽ പരിശോധിച്ചു തീരുന്നതായി കാണപ്പെടുന്നില്ല. കടലാസ് പറത്തലിൻെറ ആധിക്യമാണ് ഇതിൻെറ ഒരു കാരണമെന്നോ അതല്ല, എങ്ങിനെ ആയാലും പ്രതിമാസം ശമ്പളം കിട്ടുമെന്നുള്ള ധാരണയാണ് മറെറാരുകാരണമെന്നോ ഊഹിക്കുന്നതിൽ അബദ്ധമുണ്ടെന്നു തോന്നുന്നില്ല.

ഭരണം കടാസിലേക്കാഠം കാര്യത്തിലാകുന്നത്തു് ഈ ന്യൂനതാപരിഹാരത്തിന്് ഒരു ഉത്തമമാൎഗ്ഗമായിരിക്കും. നിശ്ചിതമായ എണ്ണം പാഠശാലകഠം ഓരോകൊല്ലത്തിലും ഓരോ ഇൻസ്പെക്ടർമാർ പരിശോധിക്കണമെന്നു് ഒരു നിർബന്ധനിയമമുണ്ടാക്കുക, അപ്രകാരം പരിശോധിക്കപ്പെടാത്തവരെ സംബന്ധിച്ചു കൎശനമായ നടപടികഠം നടത്തുക. ഇങ്ങിനെ ആയാൽ സുഖലോലുപന്മാരായി കഴിഞ്ഞുകൂടുന്ന ഇന്നത്തെ അസി: ഇൻസ്പെക്ടർമാരെ കുറക്കാവുന്നതും കൂടുതൽ ജോലി ചെയ്യിക്കാവുന്നതും ആകുന്നു.

നാലായിരത്തോളം പാഠശാലകഠം തിരുവിതാംകൂറിൽ കണ്ടേക്കാം. ഇതിൽ ഏകദേശം 400 സ്കൂളുകഠം മുൻസൂചന അനുസരിച്ചു് പ്രധാന ഇൻസ്പെക്ടർമാരുടെ ചുമതലയിൽ പോയാൽ ബാക്കി മൂവായിരത്തിഅറുനൂറോളം സ്കൂളുകഠം ഉണ്ടാകുന്നതാണു്. ചുരുങ്ങിയപക്ഷം ഒരു സ്കൂഠം വഷത്തിൽ നൂറു സാദ്ധ്യായദിവസം പരിശോധനയിൽ ഏൎപ്പെട്ടാൽ ദിവസമൊന്നിനു രണ്ടു സ്കൂഠംവീതമായാലും ഇരുനൂറു സ്കൂഠം പരിശോധിക്കാവുന്നതാണു്. അങ്ങിനെ ആകുമ്പോഠം പതിനെട്ടു് അസി: ഇൻസ്പെക്ടർമാരെക്കൊണ്ടു് ഇന്നത്തെ ഇരുപത്തിഒൻപതു് അസി: ഇൻസ്പെക്ടർമാർ നടത്തുന്ന ജോലി യാതൊരു വിഷമവും കൂടാതെ സാധിക്കാവുന്നതാണു്.

പേഴ്സനൽ അസിസ്റ്റൻറന്മാർ:- തിരുവിതാംകൂറിലെ ഭരണമേധാവികഠക്കെല്ലാം "അജാഗളസ്തനം പോലെ" ഓരോ അസിസ്റ്റൻറന്മാർ ഒഴിച്ചുകൂടാൻ പാടില്ലാത്ത തരത്തിൽ ആയിത്തീൎന്നിട്ടുണ്ടു്. ജോലിയുടെ ആധിക്യമാണു് ഇതിൻെറ കാരണമായി വിവക്ഷിച്ചിരിക്കുന്നതു്. പകരം ഒപ്പിടുക എന്നുള്ളതിൽ കൂടുതൽ ജോലി ഇവക്കെന്താണെന്നു് അറിയുന്നില്ല. ഒരു സീലുണ്ടാക്കി ഒരു ശിപായിയെയും നിയമിച്ചാൽ ഇക്കാൎയ്യം നിഷ്പ്രയാസം നിൎവ്വഹിക്കപ്പെടാവുന്നതാണു്.

ഉദ്യോഗസ്ഥന്മാരുടെ എണ്ണം കുറയ്ക്കുക, അവർ ചെയ്തുതീൎക്കേണ്ട ജോലി ക്രമീകരിക്കുക, ഇന്നത്തെ ഭീമമായ ശമ്പളത്തിനു സാരമായ വ്യത്യാസം വരുത്തുക മുതലായവ ഭരണമണ്ഡലത്തെ സംബന്ധിച്ചിടത്തോളം വ്യയന്യൂനീകരണത്തിൻെറ എളുപ്പമായ മാൎഗ്ഗങ്ങളാകുന്നു.

പാഠശാലകഠം പാഠശാലാവിതരണത്തിൻെറ സ്ഥിതി ആലോചിക്കുമ്പോഴാണു് ഭരണാധികാരികളുടെ അലക്ഷ്യഭാവവും, അശ്രദ്ധയും വ്യക്തമാകുന്നതു്. ആവശ്യാനാവശ്യങ്ങഠം അറിഞ്ഞു വിതരണം ചെയ്യേണ്ടതിന്് പകരം കണ്ടമാനം ചെയ്തിരിക്കുന്നതിൽനിന്നു തന്നെ ഭണ്ഡാകാരശോഷണം ഭംഗിയായി നിൎവ്വഹിക്കപ്പെട്ടുണ്ടു്. ഈ ദുസ്ഥിതി പരിഹരിക്കാ

ൻ ഉടനടി ഗവർമ്മെൻറു ചെയ്യേണ്ടതു് അനുദ്യോഗസ്ഥഭൂരിപക്ഷമുള്ള ഒരു സമിതി ഏർപ്പെടുത്തി ഒരു വിദ്യാലയസർവെ നടത്തുകയാകുന്നു. ഒരു കാലത്തു് പാഠശാലകൾ വിതച്ചു. അന്നു് ഭൂമിയുടെ തരഭേദം നോക്കിയില്ല. ആളും അവസ്ഥയും നോക്കി വേണ്ടിടത്തും വേണ്ടാത്തിടത്തും പാഠശാലകൾ സ്ഥാപിച്ചു. ഇതുകൊണ്ടുണ്ടായിട്ടുള്ള അനത്ഥം ഒട്ടേറെയാണു്. പഠിക്കാൻ വിദ്യാത്ഥികളുള്ള സ്ഥലത്തു പാഠശാലകൾ ഇല്ല. ഉള്ള പാഠശാലകളെ ശരിയായി സംരക്ഷിക്കാൻ കോശബലമില്ല. വ്യയത്തെ ശരിയായി നിയന്ത്രിക്കാൻ ഭരണക്കാരില്ല. എത്ര പാഠശാലകളാണു മറിഞ്ഞുവീണു് അരുമസന്താനങ്ങളെ അകാലകാലരാഹുവിൻെറ കരാളദംഷ്ട്രങ്ങൾക്കു് ഇരയാക്കിയിട്ടുള്ളതു്. സംരക്ഷിക്കാൻ പ്രാപ്തിയില്ലാത്ത ഒരു പിതാവു് സന്താനോല്പാദനവിഷയത്തിൽ ജാഗരൂകനായി അനേകായിരം സന്താനങ്ങളെ ഉല്പാദിപ്പിച്ചാലുള്ള അവസ്ഥ ശോചനീയം എന്നേ പറയേണ്ടു. പേരും പെരുമയും സമ്പാദിക്കാൻ ഒരുത്തമമാർഗ്ഗമായി പാഠശാലാവിതരണത്തെ കരുതി. നൂറിനു് നൂറിരുപത്തിഅഞ്ചും വിദ്യാലയങ്ങളിൽ പഠിക്കുന്നു എന്നു ജയഭേരിയും മുഴക്കി. ഇതുകൊണ്ടു് ഒരു നാടു നന്നാകുകയില്ല. "ഏട്ടിൽ കണ്ട പശു പുല്ലു തിന്നുകയില്ലല്ലോ." ഒരേ കാമ്പൗണ്ടിൽ തന്നെ ഒന്നിലധികം പാഠശാലകൾ തിരുവിതാംകൂറിൻെറ നാനാഭാഗങ്ങളിലും കാണ്മാൻ കഴിയും. വിദ്യാത്ഥികളില്ലാതെ അദ്ധ്യാപകന്മാർ കുംഭകണ്ണസേവ ചെയ്യുന്ന കലാമന്ദിരങ്ങളും ഇല്ലാതില്ല. മേൽക്കൂര പോലുമില്ലാതെ തൂണു മാത്രം നാട്ടി പാഠശാലയുടെ നാമധേയത്തിൽ ഗ്രാൻറു വാങ്ങിക്കുന്ന മാനേജർമാരും അപൂവ്വം ചില ദിക്കിൽ ഉണ്ടെന്നു കേട്ടിട്ടുള്ളതിൻെറ പരമാത്ഥം എത്രയുണ്ടെന്നറിഞ്ഞുകൂട. എങ്കിലും ഏതു ഇനത്തിലും ഒരു വലിയ തുക ആവശ്യമില്ലാതെ ചോർന്നുപോകുന്നുണ്ടെന്നു "തീയില്ലാതെ പുകയുണ്ടാവുകയില്ല" എന്ന ന്യായേന അനുമിക്കാവുന്നതാണു്. അനാവശ്യമായ പാഠശാലകൾ കണ്ടുപിടിച്ചു് അവയെ തിട്ടപ്പെടുത്തി ആവശ്യമുള്ള സ്ഥലങ്ങളിൽ വേണ്ടുവോളം നൽകിയാലും ഗവർമ്മെൻറിനു ബാക്കിയുള്ള പാഠശാലകൾ ലാഭമായിത്തീരുന്നതാണു്. മാത്രമല്ല, നാട്ടുകാർക്കു് വേണ്ട സ്ഥാനങ്ങളിൽ പാഠശാലകൾ ലഭിച്ചു എന്നുള്ള സന്തുഷ്ടിക്കും അവകാശമുണ്ടു്. ജനസംഖ്യയുടെ ഏററക്കുറച്ചിൽ പാഠശാലാവിതരണത്തിൻെറ മാനദണ്ഡമായിരിക്കണം.

ആൺപെൺപാഠശാലകളെ ഏകോപിപ്പിക്കുന്നതിൽ വേണ്ടത്ര ശ്രദ്ധ പതിയേണ്ടതാണു്. പ്രൈമറി പെൺപാഠശാലകളാണു് ഇന്നധികം. പെൺമിഡിൽസ്കൂളുകളിൽ 99 ശതമാനവും പത്തും പന്ത്രണ്ടും വിദ്യാത്ഥിനികൾക്കു വേണ്ടി മാത്രം നടത്തിപ്പോരുന്നവകളാണു്. മുമ്പു

സ്ഥാപിപ്പിച്ചിട്ടുള്ളതു പോലെ ആൺപെൺവ്യത്യാസം കൂടാതെ പാഠശാലകളെ സംഘടിപ്പിക്കാവുന്നതാകുന്നു. ഗൃഹത്തിലും, പരിസരങ്ങളിലും, കളിസ്ഥലങ്ങളിലും മെളിച്ചുല്ലാസപൂർവം കഴിഞ്ഞുകൂടുന്ന ആൺപെൺപൈതങ്ങളെ ഒന്നിച്ചിരുത്തി പഠിപ്പിക്കുന്നതിൽ യാതൊരു ദൂഷ്യവുമില്ലെന്നു മാത്രവുമല്ല പലേ ഗുണങ്ങളുമുണ്ടാകുന്നതുമാണ്. സഹോദരീസഹോദരന്മാൎക്ക് ഇതൊരു പരസ്പരസഹായത്തിനു പററിയ മാർഗ്ഗവുമാണ്. ഭാവിജീവിതത്തിന്റെ സുശോഭനമായ ഗതിക്ക് ഈ സംയോജനം അദൃശ്യമായ ഒരു വഴികൂടിയായിരിക്കും. വ്യയന്യൂനീകരണത്തിന് ഇതും ഏറെക്കുറെ സഹായിക്കാതിരിക്കയില്ല.

ഓരോ ക്ലാസ്സിലും 40-നു മേൽ കുട്ടികളില്ലാത്ത ഒരു പാഠശാലയും വച്ചുകൊണ്ടിരിക്കുവാൻ പാടുള്ളതല്ല. ഒരേതരം പാഠപദ്ധതിയെ പിൻതുടരുന്നിടത്തോളം കാലം പ്രത്യേകം തിരിച്ചുള്ള പാഠശാലകൾ വച്ചുകൊണ്ടിരിക്കുന്നതു നല്ലതല്ലെന്നാണു തോന്നുന്നത്.

കാളേജുസംയോജനം:- ഏകദേശം നാലഞ്ചു കൊല്ലങ്ങൾക്കു മുമ്പ് രണ്ടു വിദ്യാഭ്യാസവിചക്ഷണന്മാരുടെ മാത്സൎയ്യസന്താനമായി ഉത്ഭവിച്ചതാണെന്നു തോന്നുന്നു ഇന്നത്തെ ആർട്ട്സ് കാളേജ്. ഉദ്യോഗസ്ഥന്മാരുടെ മത്സരബുദ്ധിയെ പോഷിപ്പിക്കുവാൻ വേണ്ടി മാത്രം ഭണ്ഡാകാരശോഷണം ചെയ്യാൻ ഏതൊരു ഗവമെന്റ് ആണു മുതിരുന്നത്? ഈ വിഭജനം നാട്ടിന് എന്തൊരു മെച്ചമാണുണ്ടാക്കിയിട്ടുള്ളത്? ഇപ്പോഴത്തെ കാളേജുകളെ യോജിപ്പിച്ച് ഒരു പ്രിൻസിപ്പാളിന്റെ കീഴിൽ ആക്കാവുന്നതല്ലേ? ഗവമ്മെന്റിന്റെ ഓരോ പ്രവൎത്തികൾക്കും തക്കതായ ഉദ്ദേശമുണ്ടായിരിക്കണം. ആയതു് പ്രജാലക്ഷങ്ങളുടെ അഭിവൃദ്ധ്യുന്മുഖവുമായിരിക്കണം. പ്രഫസർമാരുടേയും ട്യൂട്ടർമാരുടേയും ഇന്നത്തെ ശമ്പളക്രമവും ജോലിസമയവും കൂടി ഒന്നു താരതമ്യപ്പെടുത്തി അവരുടെ ശമ്പളത്തിൽനിന്നും സാരമായ തുക മിച്ചമാക്കാവുന്നതാണ്. നമ്മുടെ രാജ്യത്തെ ശമ്പളക്രമം ബ്രിട്ടീഷ് ഇൻഡ്യയെ തോതാക്കി നിശ്ചയിക്കുന്നതു് അനഭിലഷണീയമാണ്.

കെട്ടിടസംരക്ഷണം:- ഒരു കാലത്തെ അനിയന്ത്രിതമായ വിദ്യാലയവിതരണം കൊണ്ടു് ഗവമ്മെന്റിനു സാരമായ ലാഭം സിദ്ധിച്ചിട്ടുണ്ട്. അനേകലക്ഷമേക്കർ ഭൂമിയും ഒട്ടേറെ ലക്ഷം രൂപ വിലമതിക്കുന്ന കെട്ടിടങ്ങളുമാണിതു്. വേണ്ടവിധത്തിൽ സംരക്ഷിക്കായ്ക നിമിത്തം കെട്ടിടങ്ങൾ ദൈനംദിനം നാശഗൎത്തത്തിലേക്കാണ്ടുകൊണ്ടിരിക്കുന്നു. വിദ്യാലയങ്ങളുടെ ബാഹുല്യവും, ഉള്ള പണത്തെ വേണ്ടവിധത്തിൽ വിനിയോഗിക്കായ്ക

യും ഇതിനു കാരണമാകുന്നു. ഇതിന് ഒരു പരിഹാരം കണ്ടുപിടിക്കേണ്ട തു് ഏററവുമത്യാവശ്യമാണ്. വിദ്യാലയസർവ്വെ നടത്തി വേണ്ട പാഠശാലകൾ ക്ലിപ്തപ്പെടുത്തിയ ശേഷം സംരക്ഷണത്തിന് എന്തുമാത്രം പണം ആണ്ടിനാൽ ആവശ്യപ്പെടുമെന്നുള്ളതിലേയ്ക്കു് നിരീക്ഷണപടുതയോടുകൂടി ഒരു സ്കീം തയാറാക്കണം. അതിനുശേഷം ഉത്തമപൌരന്മാരെ ഉൾപ്പെടുത്തി സംരക്ഷണബോർഡുകൾ സ്ഥാപിക്കണം. ഈ ബോർഡുകളിൽ ഡിപ്പാർട്ടുമെൻറ് ഓവർസിയറും അസി. ഇൻസ്പെക്ടർമാരും P. W. D. സെക്ഷൻ ആഫീസർമാരും അംഗങ്ങളായിരിക്കേണ്ടതാണ്. ഇങ്ങിനെ സ്ഥാപിക്കുന്ന ബോർഡിൻെറ ശരിയായ മേൽനോട്ടത്തിൽ സംരക്ഷണവേലകൾ നടത്തിയാൽ ലാഭവും, കെട്ടിടസംരക്ഷണവും, വെടിപ്പും ഏകകാലത്തിൽ സാധിക്കാവുന്നതാണ്. ഇന്ന് സംരക്ഷണവേലകൾ എന്നുള്ള ഇനത്തിൽ ഭീമമായ ഒരു സംഖ്യ ആരോരുമറിയാതെ ചിലവെഴുതുന്നുണ്ട്. കൊല്ലത്തിൽ ഏതാനും ക്ലിപ്തസംഖ്യ സ്കൂൾകെട്ടിടങ്ങൾക്ക് ഓടു മേയണമെന്ന് ഒരു നിശ്ചയം ചെയ്യുന്നതും വ്യായാധിക്യത്തെ നിയന്ത്രിക്കാൻ ഒരു മാർഗ്ഗമാകുന്നതാണ്. (ഒരു മാന്യൻ അയച്ചുതന്നതു്)

---

## വിദ്യാഭ്യാസരീതിയുടെ ഒരു വശം.

(ഡി. പത്മനാഭനുണ്ണി എം. എ.)

കൊച്ചിയിലെ അദ്ധ്യാപകമഹായോഗത്തിൽ ചെയ്ത ഒരു പ്രസംഗത്തിൻെറ ചുരുക്കം.

മാന്യരെ!

വിദ്യാഭ്യാസം അല്പംകൂടി ഉപകാരപ്രദമായിരുന്നെങ്കിൽ കൊള്ളാമായിരുന്നെന്നുവിചാരിക്കുകയും പശ്ചാത്തപിക്കയും ചെയ്യാത്ത വിദ്യാസമ്പന്നന്മാർ ഇന്നു നമ്മുടെ ഇടയിൽ വളരെ ചുരുക്കമാണ്. നമ്മുടെ വിദ്യാഭ്യാസരീതിയും അതിൻെറ ആദർശവും അത്രമാത്രം വഴി പിഴച്ചാണ് നില്ക്കുന്നതു്. വിദ്യാഭ്യാസപരമായ ഒരു അതൃപ്തി ഇന്നു ലോകത്തിൻെറ ഏതു ഭാഗത്തുനോക്കിയാലും കാണമാറുണ്ട്. അതു് ഇൻഡ്യയിൽ മാത്രമല്ല, ഇംഗ്ലണ്ട്, ജർമ്മനി, റഷ്യ, അമേരിക്ക മുതലായ പരിഷ്കൃതരാജ്യങ്ങളിലും

സാമാന്യമായി വ്യാപിച്ചിട്ടുണ്ട്, നമ്മുടെ ഭാരതഖണ്ഡത്തിലാണ്, അത് പരമകാഷ്ഠയെപ്രാപിക്കുകയും, അതിൻെറ ദോഷമാത്രഫലം വിതരണം ചെയ്യുകയും ചെയ്തിട്ടുള്ളതു്. നമ്മുടെ ബാല്യകാലം സദ്വിചാരങ്ങളെക്കൊണ്ടു നിറക്കുകയും, യൗവനകാലം ഉത്തമങ്ങളായ ആദർശങ്ങളെ അടിസ്ഥാനപ്പെടുത്തി നയിച്ചുകൊണ്ടു് പോകുന്നതിനു നമ്മെ സഹായിക്കുകയും, വാർദ്ധക്യകാലം സന്തോഷവും, സുഖവും, സമാധാനവുമുള്ളതാക്കിത്തീർക്കുകയും ചെയ്യുന്നതിനുതകുന്ന ഒരു വിദ്യാഭ്യാസസമ്പ്രദായമാണു നാം സ്വീകരിക്കേണ്ടതു്. ഇന്നത്തെ വിദ്യാഭ്യാസം ഇതിന് എത്രമേൽ പര്യാപ്തമാകുന്നുണ്ടെന്നു് ഒന്നു പരിശോധിച്ചുനോക്കുന്നതു് നന്നായിരിക്കും. ഇതിൽ ഒടുവിൽപറഞ്ഞ വാർദ്ധക്യകാലത്തെപ്പററി വളരെ ഒന്നും ചിന്തിക്കേണ്ടെന്നുവച്ചേക്കാം. നമ്മിൽ പലരും അങ്ങോട്ടെങ്ങുമെത്തുന്നില്ല. പിന്നെ യൗവനകാലമാണു് ഇപ്പോൾ ഒരു വലിയ വിഷമഘട്ടമായി പരിണമിച്ചിട്ടുള്ളതു്. നാം മനുഷ്യജീവിതത്തിൽ ഏററവും മനോഹരവും, പ്രധാനവുമെന്നു കരുതുന്ന ഒരുകാലത്തിൽ പത്തിരുപതുകൊല്ലം ദുർവായുനിറഞ്ഞ ക്ലാസ്സുമുറികളിലും, ദുർഗ്ഗന്ധപരിപൂർണ്ണമായ ലാബ്രട്ടറികളിലും കഴിച്ചുകൂട്ടി, ആരോഗ്യംശിഥിലമാക്കി, ശരീരത്തിന് വൈകല്യവും, മനസ്സിന് വൈക്ലബ്യവും തട്ടിച്ചു് കേവലം ജീവച്ഛവങ്ങളായിത്തീർന്നതിനു ശേഷമാണു ബി ഏ, എം ഏ. മുതലായ ബിരുദങ്ങൾ സമ്പാദിച്ചുകൊണ്ടു ലോകരത്തെ കടക്കുന്നതു്. ഈ ബിരുദങ്ങൾക്ക് ഇന്നുള്ള ചന്തവില പതിനഞ്ചുരൂപായിൽ കൂടുതലല്ല. അതുകൊണ്ടു് അനന്തരകാലത്തിൽ ഭാരമേറിയ ഒരു ജീവിതം ആശാഭംഗത്തോടുകൂടി കഴിച്ചുകൂട്ടേണ്ടിവരുന്നു. ജർമ്മനിയിലെ വിദ്യാഭ്യാസരീതി നാഴികമണിക്കു താക്കോലുകൊടുക്കുന്നതുപോലെയാണെന്നു് പാശ്ചാത്യദേശപര്യടനം കഴിഞ്ഞുവന്ന ഒരു മാന്യൻ ഒരിക്കൽ പറയുകയുണ്ടായി. താക്കോലുകൊടുത്താൽ മണി മുറക്കു നടക്കുന്നതുപോലെ പാഠശാലവിട്ടു് പുറത്തിറങ്ങുന്നവരുടെ ജീവിതവും ക്രമപ്രവൎത്തമായിരുന്നുകൊള്ളുമെന്നത്രേ ഇതിൽനിന്നും അർത്ഥമാകുന്നതു്. ഇങ്ങനെ ഒരു സ്ഥിതി ഉണ്ടാകുന്നതിനു ഇൻഡ്യയിലെ വിദ്യാഭ്യാസരീതി സൌകൎയ്യം നൾകുന്നതെന്നാണെന്നുള്ള കാൎയ്യം മനോരാജ്യത്തിനും അവിഷയമായിട്ടാണു് ഇരിക്കുന്നതു്.

ആകട്ടെ, ബാല്യകാലത്തെ സദ്വിചാരങ്ങളെക്കൊണ്ടു നിറക്കുന്നതിനുമാത്രമെങ്കിലും ഇന്നത്തെ വിദ്യാഭ്യാസരീതി വല്ലവിധത്തിലും ഉപകരിക്കുന്നുണ്ടോ എന്നു നോക്കാം. ഇതിനുള്ള മുഖ്യമാൎഗ്ഗങ്ങൾ (1) മതതത്വപഠനം (2) സത്സാഹിത്യപരിശീലനം (3) ഗൃഹമാതൃക (4) ഗുരുസംസൎഗ്ഗം എന്നിവകളാകുന്നു. ഇവയിൽ മതതത്വപഠനം ഇന്നു ഗവൎമ്മേൻറു പാഠശാലകളിൽനിന്നു് ബഹിഷ്കരിച്ചിരിക്കുകയാണു്. വൎജ്ജീയപാഠശാല

കളിൽ അതിനൊരു സ്ഥാനം നൽകിയിട്ടുണ്ടെങ്കിലും അതിനോടു പൊതുജനങ്ങൾക്കു വലിയ അനുകമ്പയും വിശ്വാസവുമില്ല. എന്നല്ല അതു പലപ്പോഴും വിശാലഹീനമായ ഒരു മാർഗത്തിൽക്കൂടി നിർവഹിക്കുന്നതുകൊണ്ടു വർഗവിദ്വേഷത്തിനുള്ള വിത്തായും പരിണമിക്കുന്നുണ്ട്. അതുകൊണ്ടു മതതത്വപഠനം സന്മാർഗപരിശീലനത്തിന് ഇന്ന് പര്യാപ്തമായി ഭവിക്കുന്നില്ല.

ഇനി അടുത്തു സത്സാഹിത്യപരിശീലനമാണ്. സാഹിത്യത്തിന്റെ പരമമായ ഉദ്ദേശം സന്മാർഗ്ഗോപദേശമല്ല; ആനന്ദാനുഭൂതിയാണ്. എങ്കിലും ഉത്തമ സാഹിത്യത്തിനു മനുഷ്യന്റെ സങ്കല്പശക്തിയെ വർദ്ധിപ്പിക്കുന്നതിനും, വികാരങ്ങളെ മൃദുലപ്പെടുത്തുന്നതിനും അങ്ങനെ സന്മാർഗ്ഗബോധമുണ്ടാക്കുന്നതിനും ശക്തിയുണ്ട്. ചിലർ കളവ്, ചതി, കൊലപാതകം മുതലായവ ചെയ്യുന്നതു് ആ പ്രവൃത്തികളെല്ലാം തെററാണെന്നുള്ള ബോധമില്ലാത്തതുകൊണ്ടല്ല. അവയുടെ ഫലം അനുഭവിക്കേണ്ടിവരുന്നവൎക്ക് ഉണ്ടാകുന്ന സങ്കടം എത്ര വലുതായിരിക്കുമെന്ന് ആലോചിച്ചറിയുന്നതിനുമാത്രം സങ്കല്പശക്തിക്ക് ദാർഢ്യമില്ലാത്തതുകൊണ്ടാകുന്നു. സാഹിത്യം സങ്കല്പശക്തിയേ വികസിപ്പിക്കുന്നതുകൊണ്ടു സന്മാർഗ്ഗബോധത്തിന് അടിസ്ഥാനം ഉറപ്പിക്കുന്നു. ഇന്നത്തെ വിദ്യാഭ്യാസം കേവലം സാഹിത്യപരമാണെന്നു ചിലർ അധിക്ഷേപിക്കുന്നുണ്ട്. യഥാർത്ഥത്തിൽ ഉത്തമസാഹിത്യം എന്താണെന്നു വിദ്യാൎത്ഥികൾ ഇന്നും അറിയുന്നില്ല. തുഞ്ചകുഞ്ചാദികളുടെ കവിതകൾ പാഠശാലകളിൽനിന്നും മിക്കവാറും ബഹിഷ്കരിച്ചിരിക്കുന്നു. പഞ്ചതന്ത്രം, ചാണക്യസൂത്രം മുതലായവ ഇന്നു വിദ്യാൎത്ഥികൾ പാഠശാലകളിൽവച്ചു് പഠിക്കാതെതന്നെ ലോകത്തിൽ പ്രയോഗിച്ചുകാണുന്നു. ഇവക്കു പകരം ഇപ്പോൾ പാഠശാലകളിൽ സൃഗാലവീരൻ ഗർദഭശ്രേഷ്ഠൻ മുതലായ ചില പുസ്തകങ്ങളാണ് പാഠ്യപുസ്തകങ്ങളാക്കി കല്പിച്ചിട്ടുള്ളതു്.

ആദർശങ്ങൾ അനുകരണീയങ്ങളായിരിക്കണം. ഈയിടെ അമേരിക്കയിൽ ഒരു കന്യക താക്കറേ എന്ന ആംഗ്ലേയാഖ്യായികാകാരന്റെ വാനിററിഫെയർ എന്ന ഗ്രന്ഥം വായിച്ചിട്ട് അതിൽ വിവരിച്ചിട്ടുള്ള ബക്കീഷാപ്പിനെപ്പോലെ ആയിത്തീരണമെന്നു കരുതി പല ദുസ്സാമർത്ഥ്യങ്ങളും പ്രയോഗിച്ചതായി പത്രത്തിൽ കാണുകയുണ്ടായി. തിരുവിതാംകൂറിൽ മലയാംപള്ളിക്കൂടത്തിൽ നാലാം ക്ലാസിൽ പഠിച്ചിരുന്ന ഒരു ബാലൻ റാബിൻസൻക്രൂസൊ എന്ന പുസ്തകം വായിച്ചു് അതിലെ നായകനെപ്പോലെ ആകണമെന്നു വിചാരിച്ച് നാടും വീടും വിട്ടു പൊയ്ക്കളഞ്ഞതായി കേട്ടു. അനുകരണഭ്രമം വിദ്യാർത്ഥികളിൽ അധികമായി കാണുന്നതുകൊ

ണ്ട് ഈവിധമെല്ലാം സംഭവിച്ചതിൽ അത്ഭുതപ്പെടുവാനില്ല. തെററുകൾ വൈക്കോലുപോലെ ജീവിതസമുദ്രത്തിന്റെ ഉപരിഭാഗത്തിൽ പരന്നുനടക്കുന്നു. അവയെ കൈക്കലാക്കണമെങ്കിൽ മുട്ടോളം വെള്ളത്തിലിറങ്ങിയാൽ മതി. നേരെമറിച്ചു സൽഗുണങ്ങൾ മുത്തുപോലെ ആ വെള്ളത്തിനടിയിലാണ് കാണപ്പെടുന്നതു്. അവ ലഭിക്കണമെങ്കിൽ അത്യഗാധത്തിൽ മുങ്ങുകതന്നെ വേണം. അതിനുള്ള വൈഷമ്യം നിമിത്തം അനുകരണത്തിനു പുറപ്പെടുന്ന വിദ്യാർത്ഥികൾ പലപ്പോഴും അബദ്ധത്തിൽ ചാടുവാൻ ഇടയാകുന്നു. പാഠ്യപുസ്തകങ്ങൾ തന്നിമിത്തം ഉത്തമാദർശസമ്പൂർണ്ണങ്ങളായിരിക്കേണ്ടതാണ്. ഈ സൃഗാലവീരനും ഗർദ്ദഭശ്രേഷ്ഠനും എന്തൊരാദർശമാണു വിദ്യാർത്ഥികൾക്കു നൽകുന്നതു്? ഒരു പക്ഷേ ജീവിക്കേണമെങ്കിൽ ഉപായംകൊണ്ടിരതേടിക്കൊള്ളണമെന്നു കുറുക്കനും അതിനു സാധിക്കാത്തവർ എന്നേയ്ക്കുംപോലെ ജീവിതഭാരം ചുമന്നുകൊള്ളണമെന്നു കഴുതയും ഉപദേശിച്ചേക്കാം. ആകപ്പാടെ നോക്കുന്നപക്ഷം നമ്മുടെ പാഠ്യപുസ്തകങ്ങളിൽ അധികഭാഗവും ബാലികാബാലന്മാരിൽ സദ്വിചാരങ്ങളെ ജനിപ്പിക്കുന്നതിനു ശക്തങ്ങളല്ലെന്നു പറയേണ്ടിയിരിക്കുന്നു.

ഇനി ഗൃഹമാതൃകകളുടെ നില എന്താണെന്നു നോക്കുകതന്നെ. ചിലവിദ്യാർത്ഥികളുടെ ഭാഗ്യം നിമിത്തം ചുരുക്കം ചില ഗൃഹങ്ങളിൽ മാതാപിതാക്കന്മാരും രക്ഷാകർത്താക്കന്മാരും അനുകരണമാതൃകകളായി കാണപ്പെടുന്നുണ്ട്. എന്നാൽ വളരെ ജനങ്ങൾ അവരുടെ സമ്പത്തും, ദുസ്സ്വഭാവവും, ദുർനടത്തയും അനന്തരഗാമികൾക്കു നൽകുന്നതായി കണ്ടുവരുന്നു. വീട്ടിൽ കുട്ടികളെക്കൊണ്ടുള്ള ഉപദ്രവം കുറക്കുവാനായി മാത്രം അവരെ പള്ളിക്കൂടത്തിലേക്കു പറഞ്ഞയക്കുന്നവരും പലരുമുണ്ട്. സ്വഭാവസംസ്കരണം അദ്ധ്യാപകന്റെ ചുമതലയാണെന്ന് ഇവരിൽ വളരെ പേർ വിചാരിച്ചുവരുന്നു. അതുകൊണ്ടു അവരിൽനിന്നു സാരതരമായ യാതൊരു സഹായവും വിദ്യാർത്ഥികൾക്കു ലഭിക്കുന്നില്ല. ഇനി നാലാമതായി പറയുന്ന ഗുരുശിഷ്യബന്ധത്തെപ്പററി ചിന്തിക്കാം. ഈവിഷയത്തിൽ ഇൻഡ്യാരാജ്യം ഒരുകാലത്തു് വളരെ പ്രഖ്യാതമായിരുന്നു. വസിഷ്ഠൻ, വാല്മീകി, സാന്ദീപനി, കണ്വൻ മുതലായ ഗുരുകുലാധിപന്മാരെപ്പററിയുള്ള പുരാണകീർത്തനങ്ങൾ ഇന്നും നമ്മിൽ വികാരപുളകമുണ്ടാക്കുന്നു. സുശ്രുതം, ചരകം മുതലായ വൈദ്യഗ്രന്ഥങ്ങളിൽ ശിഷ്യനെ ഉപനയിച്ചതിനുശേഷമാണ് ഉപദേശം വിധിച്ചിട്ടുള്ളതു്. ഈ ഉപനയനംകൊണ്ടു ഗുരുവിന്റെ പിതൃകർമ്മത്തിനുപോലും അർഹനായിത്തീർന്ന്, പുത്രനിർവ്വിശേഷമായ വാത്സല്യത്തിനു നിദാനമായിത്തീരുന്നു. ഗുരുസ്നേഹഭംഗം മനസ്സുകൊണ്ടു വിചാരിക്കമാത്രം ചെയ്ത "ശ്രീകൃഷ്ണവിലാസ"കർത്താവു് ഉമിത്തീയിൽ ദഹിക്കുന്നതിനുപോലും സന്തോഷമുള്ളവനായിരുന്നു. പുത്രന്റെ കൊ

ന്പൊടിഞ്ഞു കവിൾത്തടവും ദേഹവും ചോരയിലാറാടിയ ഭയങ്കരമായ കാഴ്ചകണ്ട് കോപത്താലും, താപത്താലും കലുഷഹൃദയയായ പാർവതി ഭർത്താവിൻെറ നേരെ തിരിഞ്ഞ്

"കിട്ടീലയൊ ദക്ഷിണ വേണ്ടുവോളം
വിശിഷ്ടനാം ശിഷ്യനിൽ നിന്നിദാനീം
ദിവ്യായുധം വല്ലതുമുണ്ടുബാക്കി
യെന്നാലതും നൾകിയനുഗ്രഹിക്കാം,

മകൻപരശുക്കേററുമരിക്കിലെന്താം
മഹാരഥൻ പുത്രനടുക്കലില്ലെ
രാമൻ ജഗത്സത്തമനാണുപോലും
വിദ്യാപ്പ്ണം പാത്രമറിഞ്ഞുവേണം"

എന്ന് പരുഷവാക്ക ചൊരിഞ്ഞെങ്കിലും

'നിനക്കുഗർഭപ്രസവാദിപീഡയാൽ
മനം കലങ്ങാതെ ലഭിച്ചകുഞ്ഞിവൻ'

എന്ന തത്വം ഓർമ്മിപ്പിക്കപ്പെട്ടപ്പോൾ പ്രശാന്തയായിത്തീരുന്നു. ഇൻഡ്യയുടെ പുരാതനകാലം ഗുരുശിഷ്യബന്ധത്തിൻെറ സുവർണ്ണകാലമായിരുന്നു. അതു ക്രമേണ ദുഷിച്ചു കാലാന്തരത്തിൽ ഗുരുക്കന്മാർ കേസരിമൂലം ദീർഘായുസ്സായി നിൽക്കുന്ന നാട്ടെഴുത്തശ്ശന്മാരായും ആശാന്മാരായും ഒടുവിൽ ഇപ്പോൾ മാസ്റ്ററന്മാരായും സാററന്മാരായും തീർന്നിരിക്കയാണ്. ഇന്നത്തെ ഗുരുശിഷ്യബന്ധം ഒരുകാലത്തു വഞ്ചിയോടുപമിക്കാം. ഒരു പുഴ കടന്നുകഴിഞ്ഞാൽപിന്നെ വഴിയാത്രക്കാർക്ക കടത്തുവഞ്ചിയെ പററിയൊ കടത്തുവഞ്ചിക്കു വഴിയാത്രക്കാരെപ്പററിയൊ യാതൊരു വിചാരവും ഇല്ലാത്തതുപോലെ അതാതുകൊല്ലത്തെ ക്ലാസ്സുകയററം കഴിയുമ്പോൾ വിദ്യാർത്ഥികളും അദ്ധ്യാപകന്മാരും പരസ്പരം മറന്നു പോകുന്നു. അതിനാൽ ഗുരുസംസർഗ്ഗംകൊണ്ടും വിദ്യാർത്ഥികൾക്കു സന്മാർഗ്ഗനിഷ്ഠ പ്രബലപ്പെടുന്നതിനു മാർഗ്ഗമില്ലാതാണിരിക്കുന്നത്. ആകപ്പാടെ നമ്മുടെ ആദ്യത്തെ മാനദണ്ഡമനുസരിച്ചു നോക്കുന്നപക്ഷം ഇന്നത്തെ വിദ്യാഭ്യാസം കേവലം പ്രയോജനശൂന്യമാകുന്നു.

ഇതുകൂടാതെ വേറെ ചില ന്യൂനതകളും ഇന്നത്തെ വിദ്യാഭ്യാസരീതിയിൽ കണ്ടുവരുന്നുണ്ട്. ഒരു മോട്ടാർ ഡ്രൈവർക്ക് കുറഞ്ഞപക്ഷം മുപ്പതുവാരദൂരം കാണാനുള്ള ശക്തിയുണ്ടായിരിക്കണം. ഒരു വിദ്യാഭ്യാസപ്രവർത്തകനു ലോകത്തിൻെറ ഭാവിയിൽ 30 കൊല്ലത്തെ സ്ഥിതിഗതികൾ

മുൻകൂട്ടി കാണുന്നതിനുള്ള സങ്കല്പശക്തിയുണ്ടായിരിക്കണം. ഇന്നത്തെ ലോകത്തിന്റെ സ്ഥിതി മനസ്സിലാക്കി തദനുസരണം രൂപീകരിക്കപ്പെട്ടന്ന ഒരു വിദ്യാഭ്യാസസമ്പ്രദായം അടുത്ത തലമുറക്ക് ഉപയോഗശൂന്യമായി പരിണമിച്ചേക്കും. അപ്പോൾ എന്നും അഭ്യുദയത്തെ പ്രാപിച്ചുകൊണ്ടിരിക്കുന്ന ലോകം അടുത്ത തലമുറക്കാരുടെ കാലത്ത് എങ്ങിനെയിരിക്കുമെന്ന മുൻകൂട്ടിക്കണ്ടിട്ട തദനുസരണം വിദ്യാഭ്യാസം രൂപീകരിക്കേണ്ട ചുമതല തൽപ്രവർത്തകന്മാൎക്കുണ്ട്. നാം നമ്മുടെ ഭൂതകാലത്തെ ബഹുമാനിക്കുന്നില്ല, വർത്തമാനകാലത്തെ സ്പർശിക്കുന്നില്ല, ഭാവിയെപ്പററി ചിന്തിക്കുന്നുമില്ല. നമ്മുടെ ജീവിതത്തിൽ ഒരുത്തൎക്കും ഒഴിച്ചുകൂടാൻപാടില്ലാത്ത സംഗതികൾ ഉണ്ട്. ഇവയിൽ ഒന്ന് ഈശ്വരവിചാരമാകുന്നു. ദൈവം ഉണ്ടോ, ഇല്ലയൊ? മതം ആവശ്യമാണൊ, അല്ലയൊ? എന്നിത്യാദി സംഗതികളെപ്പററി നാം ഭാവിയിൽ ഗാഢമായി ചിന്തിക്കേണ്ടിവരും. അപ്രകാരമുള്ള ചിന്തകൾക്ക് ഇന്നത്തെ വിദ്യാഭ്യാസത്തിൽ സ്ഥാനമില്ല. നമ്മുടെ രാജ്യം, രാജാവ്, ഭരണരീതി മുതലായവയിൽ നാം എന്നും ഇടപെടേണ്ടവരാണ്. എന്നാൽ ഇവയൊന്നും നമ്മുടെ പാഠപദ്ധതിയിൽ ഇല്ല. മൂന്നാമതായി ലോകത്തിന്റെ നിലനില്പിനുതന്നെ സന്താനോല്പത്തികൂടാതെ കഴികയില്ല. സ്ത്രീപുരുഷബന്ധത്തെപ്പററി എന്തെങ്കിലും-അതിലുള്ള ചുമതലകളെപ്പററിയുള്ള ഒരു ബോധമെങ്കിലും-ഇന്നത്തെ വിദ്യാഭ്യാസം കൊണ്ടു സിദ്ധിക്കുന്നുണ്ടോ? നിശ്ചയമായും ഇല്ല. എന്നല്ല ഇന്നത്തെ വിദ്യാഭ്യാസരീതി നോക്കിയാൽ സ്ത്രീയെന്നും പുരുഷനെന്നുമുള്ള വകഭേദം തന്നെ ആവശ്യമുള്ളതായി തോന്നുന്നില്ല. അതിനാൽ സന്താനനിയന്ത്രണം ആവശ്യമാണൊ? ആണെങ്കിൽ ആദ്ധ്യാത്മികമായ ദമംകൊണ്ടൊ യാന്ത്രികങ്ങളായ ഉപകരണങ്ങൾ കൊണ്ടൊ അതു് സാധിക്കേണ്ടതെന്ന നാം ചിന്തിക്കുന്നില്ല. ഈവക സംഗതികൾ ഒന്നും പുരാതനന്മാർ അറിഞ്ഞിരുന്നില്ലെന്നും തന്നിമിത്തം നമുക്ക് ചിന്തിക്കേണ്ടതില്ലെന്നും, വിചാരിക്കുന്നതു് മൗഢ്യമാണ്. നമ്മുടെ പൂൎവന്മാർ വയർലസ്സ്, റേഡിയൊ മുതലായവയെപ്പററി യാതൊന്നും അറിഞ്ഞിരുന്നില്ല. അതുകൊണ്ടു് നാമും അവയെ അറിവാൻ ശ്രമിക്കേണ്ടതില്ല എന്നു വന്നാൽ അതു് ഭയങ്കരമായ അബദ്ധമായിരിക്കും. എന്നുതന്നേയുമല്ല, മുൻപറഞ്ഞ സംഗതികളിൽനിന്നു പ്രായേണ മനുഷ്യൎക്ക് ഒഴിഞ്ഞുനിൽക്കുവാൻ സാധിക്കുന്നതല്ല. വിദ്യാൎത്ഥികൾ ഇവ പഠിക്കുന്നുണ്ട്. പക്ഷെ അതു് വേണ്ടടിക്കിൽ നിന്നല്ല. വേണ്ടവിധത്തിലല്ല. വേണ്ടുവോളമില്ല. വേണ്ടാത്തതില്ലായ്കയുമില്ല. അവർ പഠിക്കുന്നതു് അദ്ധ്യാപകന്മാരുടെ അവിചാരിതങ്ങളായ വാക്കുകളിൽ നിന്നൊ, സ്നേഹിതന്മാരിൽ നിന്നൊ, അപരിചിതന്മാരിൽ നിന്നൊ, നിരുത്തരവാദികളായ പത്രപ്രവൃത്തകന്മാരുടേയും സാഹിത്യ

കാരന്മാരുടേയും അടുക്കൽ നിന്നോ ആയിരുന്നേക്കാം. ചിലപ്പോൾ ചന്തയിലുള്ള ആഭാസന്മാരും നിരക്ഷരകുക്ഷികളുമായ കച്ചവടക്കാരിൽനിന്നു പോലും പഠിച്ചേക്കാം. ഇവയൊന്നും ഒരിക്കലും തൃപ്തികരമായി ഭവിക്കുന്നതല്ല.

ഇനി മറ്റൊന്നുനോക്കുക. നാളെ ലോകത്തിൽ വരുന്നമാററം ഇന്നത്തെ ചിന്തകന്മാരെ അപേക്ഷിച്ചുണ്ടാകുന്നതാണ്. പാശ്ചാത്യരിൽ സുപ്രസിദ്ധചിന്തകന്മാരായ ബർനാഡ്ഷാ, ബറട്രാൻഡ്റസ്സൽ, എച്ച്ജിവെൽസ്, റൊമയിൻറൊലാൻഡ് മുതലായവരെപ്പററി, ഇന്ന് യാതൊന്നും പഠിക്കുന്നില്ല. ഭാരതീയരായ മഹാത്മാഗാന്ധി, രവീന്ദ്രനാഥടാഗോർ മുതലായവരെപ്പററിത്തന്നെ നാം വല്ലതും നിഷ്കർഷയോടുകൂടി പഠിക്കുന്നുണ്ടോ? നമ്മുടെ വിദ്യാർത്ഥികൾ ഇവരിൽനിന്നു വല്ലതും ഗ്രഹിക്കുന്നുണ്ടെങ്കിൽ അതു് വിദ്യാർത്ഥിസഹജമായ കൗതുകം ഒന്നുകൊണ്ടുമാത്രമാണ്. ഇനിയും ലെനിൻ, മുസ്സോളിനി, കെമാൽപാഷാ സന്യാറ്സെൻ മുതലായവർ തങ്ങളുടെ ഘടനാവൈഭവം കൊണ്ടു ലോകത്തെ ആകർഷിക്കുന്നു. ബോൾഷേവിസം എന്നൊരു നവ്യശക്തി പൂർവപാശ്ചാത്യലോകങ്ങളെ മുഴുവൻ വിറപ്പിക്കുന്നു. നാം ഇവ വല്ലതും അറിയുന്നുണ്ടോ? അറിഞ്ഞാൽ തന്നെ നമ്മുടെ വിദ്യാർത്ഥികളെ പഠിപ്പിക്കുന്നുണ്ടോ? ഈ മഹാന്മാരുടെ ചിന്തകളും പ്രവൃത്തികളും നിഷ്പ്രയോജനങ്ങളായി പരിണമിക്കുമെന്നു നാം വിചാരിക്കുന്നുണ്ടെങ്കിൽ അതു് നമ്മുടെ മൗഢ്യംകൊണ്ടല്ലേ?. ഇങ്ങിനെ നോക്കുകയാണെങ്കിൽ മതങ്ങളെപ്പോലെ നമ്മുടെ സ്കൂളുകളും അവയുടെ ഉദ്ദേശമെന്താണെന്നുള്ള സംഗതി കേവലം മറന്നുപോയിരിക്കുന്നു.

നാം സംസ്കാരമെന്നുള്ള ഒരു അയഥാർത്ഥമായ ഉദ്ദേശം മാത്രം വച്ചുകൊണ്ടു വർത്തമാനത്തേയും ഭാവിയേയും മറന്ന് അതിദൂരമായ ഒരു ഭൂതകാലത്തിൽ ഷേക്സ്പീയറൊ കാളിദാസനൊ മററുവല്ലവരുമൊ പറഞ്ഞിട്ടുള്ള സംഗതികളെ മാത്രം പഠിപ്പിച്ചു വിദ്യാർത്ഥികളെ നമ്മേപ്പോലെ യാഥാസ്ഥിതികന്മാരും മാമൂൽപ്രിയന്മാരും ആക്കിത്തീർക്കുന്നു. മുമ്പോട്ടു് അതിവേഗത്തിൽ പായുന്ന ഒരു ലോകത്തെ നാം കുററിയിട്ടു് പിടിച്ചുകെട്ടുന്നു. കാലത്തിൻെറ ഗതിയും വിദ്യാർത്ഥികളുടെ കണ്ണും മുമ്പോട്ടാണു നില്ക്കുന്നതു്. പുറകോട്ടല്ല എന്നുള്ള കാര്യം നാം വിസ്മരിച്ചിരിക്കുന്നു. പഠിക്കുക, അനുസരിക്കുക, ആരംഭിക്കാതിരിക്കുക, ബുദ്ധിമുട്ടുണ്ടാകുന്ന യാതൊരു പ്രയത്നവും ചെയ്യാതിരിക്കുക, സംശയങ്ങളെക്കൊണ്ടു മനസ്സിനെ പുണ്ണാക്കാതിരിക്ക ഇവയാണ് നാം പലപ്പോഴും വിദ്യാർത്ഥികൾക്കു നൾകുന്ന ഉപദേശം. അറിവല്ല, പരീക്ഷാവിജയമാണ് ആ ഉപദേശങ്ങളുടെ പരമഫലങ്ങളായി നാം വിചാരിക്കുന്നതും പരിശീലിപ്പിക്കുന്നതും.

വിദ്യാൎത്ഥികൾ നാം വിചാരിക്കുന്നതുപോലെ മൂഢന്മാരല്ല. അവർ നമ്മുടെ പ്രവൃത്തിയുടെ യാഥാൎത്ഥ്യം മനസ്സിലാക്കുന്നു. അധിക്ഷേപിക്കുന്നു. വെറുക്കുന്നു. കഴിയുന്നത്ര അവരുടെ ജോലിയെ അവർ കബളിപ്പിക്കുന്നു. ആ ജോലി നിഷ്പ്രയോജനങ്ങളാണെന്ന് അവൎക്കറിയാം. അതുകൊണ്ട് ആകപ്പാടെ ഇന്നത്തെ വിദ്യാഭ്യാസരീതി ഒരു രാഷ്ട്രത്തിൻെറ സജീവമായ കൗതുകത്തേയും സുഖകരമായ ശക്തിയേയും ദീപ്രമായ ഉത്സാഹത്തേയും വെള്ളത്തിൽ മുക്കി കെടുത്തുകമാത്രമല്ല, മൃതപ്രായമാക്കിത്തീൎക്കുകയും ചെയ്യുന്നു.

# നിരാശ.

(വെള്ളമാശ്ശേരി ഗോവിന്ദമേനോൻ)

1.
നൈരാശ്യമേ, നിൻെറ കറുത്തവക്ത്രമി-
പ്പാരാകവേ ഹന്ത! വെറുപ്പതെങ്കിലും,
നേരായമാൎഗ്ഗം മനുജൎക്കു കാട്ടുവാൻ
വൈരാഗ്യദീപം തെളിയിച്ചിടുന്നു നീ.

2.
രാഗപ്രബദ്ധം മനുജൻെറമാനസം
ഭോഗങ്ങളേത്തേടിനിരാശമാകവേ,
ത്യാഗപ്രഭാവത്തെനിനച്ചുകൊണ്ടതിൻ-
യോഗപ്രസക്ത്യാവിലസുന്നു നിൎമ്മലം.

3.
തന്ത്രങ്ങളും, സാധുമനംമയക്കിടും
മന്ത്രങ്ങളും, നിഷ്ഫലമാകവേനരർ
സന്ത്രസ്തരായ്തീൎന്നുടനിപ്രപഞ്ചമാം
യന്ത്രത്തിന്നുന്നായവനെസ്മരിക്കയായ്.

4.
സത്യംവെടിഞ്ഞും, മനുജൎക്കുവേണ്ടതാം
കൃത്യംമറന്നും കഴിയുന്നക്രൂരരിൽ
നിത്യൻെറകാൽത്താർ പണിയുന്നമാനസാ-
സ്ഥിത്യന്തരംനല്കിജയിച്ചിടുന്നു നീ.

5.
കാമാനുകൂലംഭവസിന്ധുമഗ്നയായ്

കാമാരിപാദസ്മൃതിയാററുവാണവൾ
പ്രേമാർദ്രയാം നിന്റെ സമാഗമത്തിനാൽ
'യാമാർദ്ധതഃപിങ്ഗള'സച്ചരിത്രയായ്.

പെണ്ണിന്റെ പൈമ്പാലൊളിസുസ്മിതാദിയും, 6.
മണ്ണിൻസമാകർഷകവൈഭവാദിയും,
വിണ്ണിൻകവാടപ്രതിബന്ധമെന്നു, ഏൽ-
ക്കണ്ണിന്നുനീകാഴ്ചവളർത്തുമഞ്ജനം.

ഭൂലോകസൌഖ്യങ്ങൾ ഭുജിക്കുവാൻ സദാ 7.
മാലോകർയത്നിച്ചുമനസ്സമുട്ടവേ,
ആലോചിയാതാശു പഴിപ്പുനിന്നെ; നീ-
യാലോകനാൽനല്കുമവർക്കുമേഗതി.

സമ്പത്തു, പാണ്ഡിത്യമിവററിനാൽപരം 8.
വമ്പുമ്പിടുംമർത്ത്യർപരാജയത്തിനാൽ
കമ്പംകലർന്നുള്ളടയെ, കൊട്ടപ്പുനീ-
യിമ്പത്തെവൻഗർവ്വവിശോധനത്തിനാൽ.

ഈശന്റെസൽഭാവമുണർത്തിടുന്നുനീ; 9.
ക്ലേശത്തിൽനിന്നുംസുകൃതം ഗ്രഹിപ്പുനീ;
പാശങ്ങൾഖണ്ഡിച്ചുപരംപദത്തിലേ-
യ്ക്കാശംസനത്തോടുമയത്തിടുന്നുനീ.

## ജലദോപരി.

(ചിന്തകൻ)

ഇക്കാലം. ആവൂ! എത്രയുഗമെന്നപോലെ മഴയും മൂടലുംകൊണ്ടുകഴിഞ്ഞു. ഇതാ ഇപ്പോൾ കാർമേഘപടലത്തിനിടയിൽക്കൂടി ഇടയ്ക്കിടെ സൂര്യപ്രകാശം കണ്ടുതുടങ്ങുന്നു. വർഷകാലത്തെ അനുഗമിക്കുന്ന ശോഭനസൂചന എത്ര ആഹ്ലാദകരം. നമ്മേ ആവരണംചെയ്യുന്ന ദുനമാന്ദ്യങ്ങളുടെ പരിസമാപ്തിയിലേക്ക് അതു നമ്മെ നയിക്കുന്നു.

ജീവിതം മേഘഛന്നമല്ലാത്ത ഒരു യാത്രയല്ല. മഴയും ഇരുട്ടും ക്ര

ടക്കുടെ നമ്മെ പീഡിപ്പിക്കുന്നു. ഹൃദയസ്പൃക്കായ വേദനയെ അഭേദ്യമായ ഭാവുകാശ സദാ ആശ്വസിപ്പിക്കുന്നു. അതിനെപ്പോലും മേഘശ്യാമമായ ദിനങ്ങൾ കബളീകരിക്കാറുണ്ട്. ഈ നിബിഡാന്ധകാരത്തിലും ആശയാകുന്ന ഐന്ദ്രചാപം പ്രകാശിക്കുന്നു.

ഈ ദുസ്സഹദശയിൽ സന്ദേഹസമ്മോഹങ്ങളാൽ ജീവജ്ഞാനങ്ങളിൽനിന്നു നാം നിവാരിതിപ്രസരരായി കഴിയുന്നു. പൗരുഷം ഇടയിടെ മിന്നിമിന്നി മാർഗദർശനം അരുളുന്നു. ഈപ്രകാശം ചിരസ്ഥായി ആയാൽ ഭാവുകം അനതിദീർഘം സുലഭമെന്ന് ഊഹിക്കാം. എന്നാൽ മേഘാവൃതമായ ദശ എന്നേക്കുമായി യാത്രപറയും. സദാ സൂര്യപ്രകാശം, അവിടെ പൗരുഷം നമ്മെ ആനന്ദഭരിതരാക്കും.

പൗരുഷമഹിമയെ ഇപ്പോൾ ആത്മബോധത്തോടെ നമുക്ക് ആസ്വദിക്കാം. അനവധികാലമായി നമ്മെ വലയംചെയ്തിരുന്ന തമോമയാന്തരീക്ഷം പൗരുഷോദയത്തോടുകൂടി ധൂസരമായി. പക്ഷെ ഇതു താൽക്കാലികമായ ശുഭോദർക്കമെങ്കിൽ ചാരിതാർത്ഥ്യജനകമല്ല. കാളമേഘങ്ങൾ ഇനിയുമുണ്ടാകാം. അന്നും നാം അവയിൽ നിമഗ്നരായേക്കാം.

"ദൂനമനസ്ഥിതി ഒരിക്കലും നമ്മെ ഭരിക്കരുതു്."

വിശ്വാസം—പൗരുഷത്തിലുള്ള വിശ്വാസം—ചിറകായി വരിച്ച് ഖേചരമെന്നപോലെ ദമല്ലോട്ടുയന്നു കല്പാന്തമേഘോപരി പര്യടനം ചെയ്താൽ പുനരാവത്തനശങ്കകൊണ്ടുള്ള ഭീതിയുണ്ടാവുകയില്ല. ഇതത്രെ പ്രകൃതിയുടെ ഇഛ. ഈ സ്ഥാനംഒരിക്കലും അപ്രാപ്യമല്ല. "ലോകം സുഖദുഃഖസമ്മിശ്രം. ഇവിടെ ഹൃദയത്തിന്റെ അക്ഷോഭ്യതയെ അഭ്യസിക്കുക. എന്നാൽ ലോകം വിജിതംതന്നെ." അപ്പോൾ പൗരുഷത്തോടൊത്തു് അനശ്വരമായി, വ്യാമോഹവിഹീനമായി നമുക്കു ജീവിക്കാം.

മൂടൽമഞ്ഞുകൊണ്ടു പ്രയാണഗതി അറിയാതെ സമുദ്രത്തിൽ ഉഴലുന്ന ഒരു കപ്പലിന്റെ പാമരത്തിനുമുകളിൽ കയറിനിന്നു നാലുപാടും നോക്കുന്ന ഒരുവൻ ആകാശത്തിലുള്ള തേജഃപുഞ്ജങ്ങളേക്കൊണ്ടു സങ്കേതസ്ഥാനത്തിന്റേയും കപ്പലിന്റേയും നില തിരിച്ചറിയുന്നു. ഇതുതന്നെയാണു ജീവിതസമുദ്രത്തിലും അനുഷ്ഠിക്കേണ്ട കർമ്മം.

നമ്മുടെ ജീവചൈതന്യത്തെ വികുണ്ഠമാക്കുന്ന അവ്യക്തഭാവി, ദുർഭാഷണം, ഭയം എന്നിവയുടെ ഉപരിതലത്തിൽനിന്നു വീക്ഷിച്ചു ഭൂമാതിന്റെ സുഖോത്സംഗം കണ്ടെത്താം. ഐഹികാശകൊണ്ടു സംസാരബന്ധം വന്നവനു ത്യാഗമെന്ന യജ്ഞ മോചനോപായമെന്നു ആസ്തിക്യബുദ്ധികൾ വിശ്വസിക്കുന്നു. പക്ഷെ ശബ്ദമാത്രംകൊണ്ടു ആസ്തിക്യനാമധാരികൾ ആശാകലുഷിതരും ജിവിതപരാഭവം അനുഭവിക്കുന്നവരും ആയി കാണപ്പെടുന്നു. നമ്മുടെ നിത്യാനുഭവങ്ങളെല്ലാം ഏതൊരു കേന്ദ്രത്തേ ആ

ധാരമാക്കി ചംക്രമണം ചെയ്യുന്നോ ആ സ്ഥാനത്തെ സാന്ദ്രപ്രേമത്തോടെ നാം വിശ്വസിക്കണം. ആദർശമായി സ്വീകരിക്കുന്ന ഒന്നു ജീവിതപങ്കപ്രക്ഷാളനത്തിനു മാത്രമല്ല അതിൻെറ സർവ്വനിയാമകശക്തിക്കുടിയാണെന്നു ദൃഢമായി വിശ്വസിക്കണം. പൗരുഷപ്രണയം ഉള്ളവൻ ചെയ്യുന്നതെല്ലാം നന്മയ്ക്കായേ തീരുകയുള്ളു. അവനു ദിവ്യചോദനം സദാ ഉണ്ടായക്കൊണ്ടിരിക്കും. ഭീരുത്വംകൊണ്ടും അസ്വാതന്ത്ര്യംകൊണ്ടും അതിനെ അനുസരിക്കാൻ സന്മാർഗ്ഗധൈര്യം ഇല്ലാതെ വരരുത്.

ത്യാഗത്തിൽ ആത്മവിശ്വാസവും പൗരുഷത്തിൽ ദൃഢനിശ്ചയവും ജീവിതത്തിനുള്ള രണ്ടു നിയാമകയന്ത്രങ്ങളാണ്. അവകൊണ്ടു മേല്പോട്ടുയരാം. അപ്പോൾ മൂടൽമഞ്ഞോ മേഘമൊ നമ്മെ മറയ്ക്കുകയില്ല. ശാന്തമായ അന്തരീക്ഷത്തിൽ നിർദ്ദിഷ്ടസ്ഥാനത്തിൻെറ ലാക്കുതെററാതെ നമുക്ക് വിഹരിക്കാം. അപ്പോഴാണ് ജീവിതസമുദ്രത്തിൽ സുഖപ്രയാണം സുസാധമാകുന്നതു്. വിജയലക്ഷ്മി അവനെ വരിക്കും.

സാമ്രാജ്യഭ്രമോഹം ആകുന്ന ഘനപടലമധ്യത്തിൽ സർവ്വത്രഭീതിയും ശങ്കയും വൈദ്യുതവിഭ്രമം കാണിക്കുമ്പോഴും, പാപശങ്കകൾ നമ്മേ വലയംചെയ്തു ആശങ്ക ജാഡ്യവും കുണ്ഠതയും വരുത്തുമ്പോഴും ത്യാഗദാർഢ്യമുള്ള പൗരുഷം നമ്മിൽ പ്രജ്വലിക്കും. ആ വെളിച്ചത്തിൻെറ സഹായംകൊണ്ടു നിത്യമായതു് ഏതൊ അതിനെ നാം കാണും. അവിടെ പരമാനന്ദം അനുഭവിക്കും. മിഥ്യാഭ്രമം നശിക്കും. നമുക്കിങ്ങനെ അപ്പോൾ അഞ്ജലിചെയ്യാം. "പൗരുഷമേ! ജീവിതത്തിലും മരണത്തിലും എന്നെ കൈവിടരുതേ."

# ഉദ്ധാരണങ്ങൾ,

## മാററം ആവശ്യം.

പഞ്ചാബ് സർവ്വകലാശാലയുടെ ബിരുദദാനാവസരത്തിൽ പ്രസംഗിച്ച കൽക്കത്തസർവ്വകലാശാലവൈസ് ചാൻലർ സർഹാസ്സൻ സുരവാർഡി വാണിജ്യപരവും വ്യാവസായികവുമായ വിദ്യാഭ്യാസത്തിൻെറ ആ

വശ്യത്തെ മുണ്ടിക്കാണിക്കയും പൌരസ്ത്യസംസ്കാരവും പാശ്ചാത്യസംസ്കാരവും യോജിക്കേണ്ടതാണെന്നു പ്രസ്ഥാപിക്കയും ചെയ്തു. അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

"മാററങ്ങൾ അത്യാവശ്യമെന്നു ധരിക്കണം. എന്നാൽ മററുദേശക്കാരെ കണ്ണടച്ചു് അനുകരിക്കുന്നതു് ഭയപ്രകടത്തിൽ ചാടിക്കുമെന്നും മനസ്സിലാക്കേണ്ടതാണ്. നമ്മുടെ ആചാരങ്ങളിലും നടപടികളിലും ഉപയോഗശൂന്യങ്ങളും പരിത്യാജ്യങ്ങളുമായവ വളരെയുണ്ടെങ്കിലും, സംരക്ഷിക്കത്തക്ക വിലയുള്ളതും അനവധിയുണ്ടു്. വസ്തുക്കളുടെ പരസ്പരബന്ധത്തെപ്പററിയുള്ള ബോധവും, സാമുദായികവിഷയങ്ങളെസംബന്ധിച്ചു വിവേകപൂർവ്വമായ വിമർശനശീലവും നിങ്ങളിലുണ്ടാകുന്നില്ലെങ്കിൽ, നിങ്ങൾ യഥാർത്ഥവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരല്ല. അയിത്തം, പർദ്ദാസമ്പ്രദായം, ബാല്യവിവാഹം, ജാതിവിഭാഗനിയന്ത്രണങ്ങൾ മുതലായവ ഭാവിശ്രേയസ്സിനു പ്രതിബന്ധങ്ങളാണ്. അവ എന്നും നിലനിർത്തിക്കൊണ്ടുപോകാമെന്നു വിചാരിക്കേണ്ട. മനുഷ്യനും മനുഷ്യനും തമ്മിൽ വ്യത്യസ്ഥതയെ പാലിച്ചുകൊണ്ടുപോകുന്ന സാമുദായികസമ്പ്രദായങ്ങളുടെ നിലനില്പിനോടു ജനകീയബോധവളച്ചക്കു് പൊരുത്തമില്ല. ദേശീയാഭിവൃദ്ധിഹേതുകങ്ങളായ ഈ പ്രധാനവിഷയങ്ങളിൽ നിങ്ങളുടെ ഗാഢമായ ചിന്ത പതിഞ്ഞുകാണുവാൻ യുവതീയുവാക്കന്മാരായ നിങ്ങളോടു ഞാൻ അഭ്യർത്ഥിച്ചുകൊള്ളുന്നു."

## ഇൻഡ്യയിലേയും മററുരാജ്യങ്ങളിലേയും വിഹീനത.

മാഡേൺറവ്യൂ പത്രാധിപർ ഇങ്ങിനെ എഴുതുന്നു:—

ഒരു രാജ്യത്തിന്റെ അക്ഷരജ്ഞാനം വർദ്ധിക്കാതെ അവിടത്തെ സാഹിത്യപരങ്ങളായ ഉല്പന്നങ്ങൾ തൃപ്തികരമായിരിക്കയില്ല. ഇൻഡ്യ അക്ഷരജ്ഞാനവിഹീനതക്കു പ്രസിദ്ധികേട്ട ഒരു രാജ്യമാകുന്നു. പുസ്തകങ്ങളുടേയും, പത്രങ്ങളുടേയും, മാസികകളുടേയും ആവിർഭാവത്തിനും പ്രചരണത്തിനും ജനങ്ങളുടെ സാമ്പത്തികനിലയും സഹായിക്കുന്നതാണ്. ഇൻഡ്യയിലെ ജനങ്ങൾ നിത്യദാരിദ്ര്യമനുഭവിക്കുന്നവരാകകൊണ്ടു് അധികം പുസ്തകങ്ങളും, മാസികകളും, പത്രങ്ങളും ചിലവാകുമെന്നു വിചാരിച്ചുകൂടാ.

എന്നതന്നെയല്ല, ചില ധനികന്മാർകൂടി അയൽപക്കക്കാരുടെ അടുക്കൽ നിന്നു ഇവ വാങ്ങി വായിക്കുന്നതിനാലും പുസ്തകങ്ങളുടേയും മററും വില്പ നക്ക് ഹാനി നേരിടുന്നു. അയൽപക്കക്കാർ ചിലരെല്ലാം ഇവരെ ക്കാൾ ദരിദ്രന്മാരായിരിക്കും. ഇവിടത്തെ കടുത്ത നിയമങ്ങളും പത്രവൽ നയെ തടയുന്നുണ്ട്.

ലോകത്തിലെ വിവിധരാജ്യങ്ങളിലെ അക്ഷരജ്ഞാനവിഹീനത താഴെകാണുന്നപ്രകാരമാണ്.

| | | |
|---|---|---|
| ടർക്കി | (1927) — | 91· 8 ശതമാനം. |
| ഇൻഡ്യ | (1921) | 90 " |
| ഈജിപ്ത് | (1927) | 58· 7 " |
| ബ്രെസിൽ | (1920) | 67 " |
| പോർട്ടുഗൽ | (1920) | 65 " |
| മെക്സിക്കൊ | (1921) | 64· 9 " |
| സോവിയററ് യൂണിയൻ | (1926) | 48· 7 " |
| സ്പെയിൻ | (1920) | 43 " |
| ഗ്രീസ് | (1928) | 43 " |
| ഹോളണ്ട് | (1921) | 32· 7 " |
| ഇററലി | (1921) | 26· 8 " |

സോവിയററ്യൂണിയനിലെ സംഖ്യ 1926ലെതാണ്. പഞ്ചവ ത്സരപദ്ധതികൊണ്ട് ഇപ്പോൾ അവിടത്തെ അക്ഷരജ്ഞാനശൂന്യത വള രെ കുറഞ്ഞിരിക്കണം.

അമേരിക്കയിലെ കണക്ക് രസാവഹമാണ്. 1930-ൽ സ്വദേ ശിയരായ വെള്ളക്കാരിൽ 1· 5 ശതമാനവും, വിദേശിയരിൽ ജനിച്ച വെ ള്ളക്കാരിൽ 9· 9 ശതമാനവും, നീഗ്രോക്കാരിൽ 16 ശതമാനവും ഇതരവ ർഗ്ഗക്കാരിൽ 25 ശതമാനവുമാണ് അക്ഷരജ്ഞാനമില്ലാത്തവർ. ആകെ യുള്ള ജനസംഖ്യയിൽ പത്തുവയസ്സിൻമേലുള്ളവരിൽ അക്ഷരജ്ഞാനമി ല്ലാത്തവർ 4· 3 ശതമാനമാണ്.

1195 ഡിസംബർ 18-ാനു-വരെ നീഗ്രോക്കാർ അടിമകളായിരു ന്നു. ആദ്യം അവരെ ബലാല്ക്കാരേണ കൊണ്ടുവരികയും കന്നുകാലികളെ പ്പോലെ വില്ക്കപ്പെടുകയും ചെയ്തു. അവർക്ക് അക്ഷരമാലയൊ സാഹി ത്യമൊ ഉണ്ടായിരുന്നില്ല. അവരുടെ സ്വാതന്ത്ര്യത്തിനു ശേഷം 65 കൊ ല്ലത്തിനിടയിൽ 83· 7 ശതമാനവും ആളുകളെ അക്ഷരജ്ഞാനമുള്ളവരാ ക്കിയിട്ടുണ്ട്. 1930-ൽ 16· 3 ശതമാനമെ അക്ഷരജ്ഞാനവിഹീനരായി

ടുന്നുള്ളു. ഒരു പുരാതനപരിഷ്കാരവും, സാഹിത്യവും, പുരാതനവിദ്യാഭ്യാസസമ്പ്രദായവും സർ തോമസ് മൺറോവിന്റെ കണക്കനുസരിച്ച് ഓരോ ഗ്രാമത്തിലും ഓരോ പാഠശാലവീതം ഉള്ള ഇൻഡ്യയിൽ 1931-ലെ ജനസംഖ്യയനുസരിച്ച് 352837778 പേരിൽ 28131315 പേർ മാത്രമെ അക്ഷരജ്ഞാനികളായിട്ടുള്ളു. അതായത് 8 ശതമാനമെ അക്ഷരജ്ഞാനമുള്ളവരായിട്ടുള്ളു. അത് ഇംഗ്ലീഷുകാരെപ്പോലെ ഒരു ആധുനികപരിഷ്കൃതദേശക്കാർ 150 സംവത്സരം ഭരിച്ചിട്ടുമാണ്. 65കൊല്ലംകൊണ്ടു നീഗ്രോക്കാർ 83·7 ശതമാനം അക്ഷരജ്ഞാനികളായിട്ടുണ്ടെങ്കിൽ 150 കൊല്ലംകൊണ്ട് ഇൻഡ്യാക്കാർ 8 ശതമാനമെ അക്ഷരജ്ഞാനികളായിട്ടുള്ളു.

# ചീനയിലെ പ്രാചീനപരീക്ഷാശാലകൾ.

നമ്മുടെ നാട്ടിൽ പരീക്ഷമൂലം പലക്കും ആരോഗ്യം ക്ഷയിക്കുന്നുണ്ട്. വിലക്ക് പരീക്ഷാവേളകളിൽതന്നെ രോഗവും ചിലപ്പോൾ മരണവും സംഭവിക്കുന്നു. എന്നാൽ പ്രാചീനകാലത്തുള്ള ചൈനയിലെ സ്ഥിതി ഒന്നു പരിശോധിക്കാം.

എം. രാജവർമ്മരാജ എം. എ. ബി. എൽ എഴുതിയ ചീന എന്ന പുസ്തകത്തിൽ ഇങ്ങനെ കാണുന്നു.

"ഇനി ഒരു വിശേഷം ചീനത്തുണ്ടായിരുന്നത് ഇക്കാലത്തു മിയ്ക്കവാറും നശിച്ചുപോയി. ഓരോ ഉപരാജ്യത്തിന്റെ കസ്ബാവിൽ ഓരോ പരീക്ഷാലയമുണ്ടായിരുന്നു. സാധാരണ നമുക്കു പരിചയമുള്ള നെടുന്തളങ്ങളുള്ള കെട്ടിടങ്ങൾ അല്ല; കാവൽ ശിപായിമാക്കു നില്പാനുണ്ടാക്കുന്ന കൂടുകളോടൊ, കഠിനകറം ചെയ്തു തടവിൽ പാപ്പിക്കുന്നവരെ ഇട്ടിരിക്കുന്നഅറകളോടൊ ഉപമിക്കാവുന്ന അനവധി എണ്ണം അകം പോലെ ഒന്നിനോടൊന്നു ചേൎന്നു കിടക്കുന്ന കെട്ടിടമാണു ചീനത്തുണ്ടായിരുന്ന പണ്ടത്തെ പരീക്ഷാശാല. നാലടിനീളം മൂന്നടി വീതി ആറടി പൊക്കമുള്ള ഓരോ കൂട്ടിലും ഓരോ പരീക്ഷ്യനെ രണ്ടുദിവസത്തേക്കു പുറത്തുവിടാതെ അടച്ചിട്ടാണു പരീക്ഷ നടക്കുന്നത്. മകനും, അച്ഛനും, അപ്പൂപ്പനും ഒന്നിച്ചു പരീക്ഷക്കു ചേരാറുണ്ടത്രെ. മൂന്നുവഷത്തിൽ ഒരിയ്ക്കൽ ഉണ്ടാകുന്ന ഈ പരീക്ഷക്കു പതിനയ്യായിരത്തിനുമേൽ ആളുകൾ ഉണ്ടാവും ചേരുന്നവർ. പരീക്ഷക്കൂടുകൾ അനവധി തെരുവുകളായി കാണാം. നാൻകി

ങ്ങനഗരത്തിലുണ്ടായിരുന്നതുപോലെ വലുതായ പരീക്ഷാശാല മറെറങ്ങുമുണ്ടായിരുന്നില്ല. വേനൽകാലത്തുള്ള കട്ടത്ത വെയിലേററു തപിച്ചിരിക്കുമേൽക്കൂര. ഉള്ളിൽ വെളിച്ചം കാണാൻ മെഴുകുതിരി പരീക്ഷ്യൻതന്നെ കൊണ്ടുപോകണം. രണ്ടുനാളേക്കുള്ള ഭക്ഷണവും അവൻ എടുത്തുകൊള്ളണം. പഴത്തിരിക്കുന്ന ഈ പത്തായത്തിനകത്തു പലരും കിടന്നു മരിച്ചുപോകുന്നതിലെന്താണത്ഭുതം? കയ്യിൽ തൂലികയുമായി പല പരീക്ഷ്യന്മാർ മരിച്ചിരിക്കുന്നതു കാണാറുണ്ട്. ഉറക്കമില്ലാതെ മനസ്സുചുട്ടും ചിലർ ഭ്രാന്തന്മാരായി പോകാറുണ്ടായിരുന്നു ഈ കഠിനപരീക്ഷകൾ ഉലച്ചതു് ഈയിടെയാണ്."

---

# ഇൻഡ്യയിലേയും ഇതരരാജ്യങ്ങളിലേയും പത്രങ്ങളും മാസികകളും.

മാഡേൺറവ്യൂവിൽ ഇങ്ങിനെ എഴുതിയിരിക്കുന്നു:—

1929-മുതൽ 1930-വരെ താഴെകാണുന്ന പത്രങ്ങളും മാസികകളും പ്രസിദ്ധീകരിച്ചിട്ടുണ്ട്. മദ്രാസ് 309, ബാംബെ 314, ബങ്കാൾ 663, ഐക്യസംസ്ഥാനങ്ങൾ 626, പഞ്ചാബ് 425, ബർമ്മ 161, ബീഹാറും ഒറിസ്സയും 136, മദ്ധ്യസംസ്ഥാനങ്ങളും ബിറാറും 55, ആസാം 43, ഡൽഹി 88, അതിർത്തിസംസ്ഥാനം 13.

പത്രങ്ങളുടേയും മാസികകളുടേയും കാര്യത്തിൽ ഇൻഡ്യ എത്ര പിന്നോക്കമാണെന്ന ബ്രിട്ടീഷുസാമ്രാജ്യത്തിലെ ഏതെങ്കിലും ഒരു രാജ്യത്തോടു താരതമ്യപ്പെടുത്തിയാൽ അറിയാം. ക്യാനഡതന്നെ നോക്കാം. ഇൻഡ്യയിൽ 35 കോടി ജനങ്ങളുണ്ടെങ്കിൽ ക്യാനടയിൽ ഒരുകോടിയേയുള്ളു. 1930-ൽ ക്യാനടയിൽ 1609 പ്രസിദ്ധീകരണങ്ങളുണ്ടായിരുന്നു. അവയെ ഇങ്ങിനെ തരംതിരിക്കാം. പ്രതിദിനം 116, ത്രൈവാരിക 5, പ്രതിവാരിക 966, ദ്വൈവാരിക 21, മാസിക 388, പ്രതിപക്ഷം 66, മററു പലഇനം 57.

അമേരിക്കൻ ഐക്യരാജ്യങ്ങളിലെ ജനസംഖ്യ പന്ത്രണ്ടുകോടിയാണ്. അതായതു് ഇൻഡ്യയിലെ ജനസംഖ്യയുടെ മൂന്നിലൊരുഭാഗത്തേക്കാൾ അല്പം കൂടുതൽ ആണ്. അവിടെ 1930-ൽ 2299 പ്രതിദിനപ

ത്രങ്ങളും, 65 ത്രൈവാരികകളും, 12825 പ്രതിവാരികകളും, 487 ദ്വൈവാരികകളും 3804 മാസികകളും, 285 പ്രതിപക്ഷപ്രസിദ്ധീകരണങ്ങളും, 959 മററുമാസികകളുമുണ്ടായിരുന്നു. ആകെ എണ്ണം 20724 ആണ്. 1931 ൽ 2415 പ്രതിദിനപത്രങ്ങളും 11524 പ്രതിവാരികകളും ഉണ്ടായിരുന്നു. ആ വർഷത്തിൽ ആകെ 21191 പ്രസിദ്ധീകരണങ്ങളുണ്ടായിട്ടുണ്ട്.

നമുക്ക് ഒരു പൗരസ്ത്യരാജ്യവുംകൂടി നോക്കാം. 1929-ൽ ജപ്പാനിൽ 21111 പുസ്തകങ്ങളും, 9191 പത്രമാസികകളും പ്രസിദ്ധീകരിക്കയുണ്ടായി.

പത്രങ്ങളേയും മാസികകളേയും സംബന്ധിച്ചുപോലും ഇൻഡ്യയുടെ നില വളരെ മോശമാണ്. ഇൻഡ്യയിലെ പത്രങ്ങളുടേയും വിദേശപത്രങ്ങളുടേയും പ്രചാരണം നോക്കുകയാണെങ്കിൽ നമ്മുടെ നില വളരെ വളരെ ശോചനീയമാണെന്നു കാണാം.

---

## മനസ്സോ യന്ത്രമോ.

മാഞ്ചെസ്റ്റർ സർവ്വകലാശാലയിലെ വൈസ്ചാൻസലറായ ഡാക്ടർ മോബർലി ഒരു പ്രസംഗത്തിൽ കുട്ടികളോട് അവരുടെ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യമെന്തെന്ന് ചിന്തിച്ചുനോക്കുവാൻ ആവശ്യപ്പെട്ടു. അദ്ദേഹം പറയുന്നതു നോക്കുക:—

"നിങ്ങൾക്ക് എത്രത്തോളം അറിവുണ്ടെന്നുള്ളതല്ല, നിങ്ങളുടെ അറിവിനെ ഏതുതരത്തിൽ ഉപയോഗിച്ചു എന്നുള്ളതാണ് പ്രധാനമായിട്ടുള്ളതു്. ചിന്തിക്കുന്നതിനും മനസ്സിനെ ഉപയോഗിക്കുന്നതിനും നിങ്ങൾ പഠിക്കണം. ഓർമ്മിക്കുന്നതിനുള്ള യന്ത്രങ്ങളായിരിക്കുവാനല്ല നിങ്ങൾ പരിശീലിക്കേണ്ടതു്. നിങ്ങളുടെ അറിവിനെ ലോകനന്മക്കായി ഉപയോഗിക്കുവാൻ പോകയാണോ? ഇന്ന് ലോകത്തിന് ആവശ്യമായിട്ടുള്ളതു് ശ്രേഷ്ഠരായ കണക്കെഴുത്തുകാരൊ, യാന്ത്രികരൊ അല്ല; ശ്രേഷ്ഠരും കൂടുതൽ ബുദ്ധിമാന്മാരുമായ പൌരന്മാരാണ്. ഇന്നത്തെ ജനപരമ്പര മൂലം സർവ്വോത്തമമായ എന്തുനൽകുവാൻ സാധിക്കുമോ അതാണ് അതിനാവശ്യമുള്ളതു്. ലോകം തെററായ മാർഗ്ഗങ്ങളിൽ ചാടുന്നതു ഭരണധുരന്ധരന്മാർ അവരുടെ ജോലിക്ക് അപ്രാപ്തരായിട്ടല്ല. സാമാന്യജനങ്ങൾ വേണ്ടിടത്തോളം ഉത്തമരാകാത്തതുകൊണ്ടാണ്."

## ടാൾസ്റ്റായിയുടെ വിദ്യാലയം.

മാതൃഭൂമിയിൽ ഇങ്ങിനെ കാണുന്നു.

"ടാൾസ്റ്റായിയുടെ വിദ്യാലയത്തിൽ യാതൊരുവക നിയമങ്ങളൊ ക്രമങ്ങളൊ ഉണ്ടായിരുന്നില്ല. വിദ്യാർത്ഥികളുടെ സൗകര്യംപോലെ ഇഷ്ടമുള്ളപ്പോൾ പോകുകയും ചെയ്യാം. അദ്ധ്യയനസമയത്തിന്ന് ഒരു ക്ലിപ്തമൊ ഹാജരെടുക്കുന്നസമ്പ്രദായമൊ അവിടെ അനുകരിച്ചിരുന്നില്ല. കുട്ടികൾക്ക പാഠങ്ങളൊന്നും വീട്ടിൽനിന്നു പഠിച്ചുവരുന്നതിനില്ലാത്തതിനാൽ യാതൊരുവക സങ്കോചമൊ അസ്വാസ്ഥ്യമൊ കൂടാതെ ആഹ്ലാദിച്ച് അവർ അദ്ധ്യാപകനു ഹൃദയംഗമമായ സ്വാഗതമരുളിയിരുന്നു. അവർ എത്രതന്നെ കൂകിവിളിച്ചു ലഹളകൂട്ടിയാലും അവരെ ആരുംതന്നെ വിരോധിച്ചിരുന്നില്ല. ഗുരുനാഥൻ പുസ്തകങ്ങൾ ഓരോരുത്തർക്കും കൊടുത്തുകഴിഞ്ഞാൽ അദ്ദേഹത്തിന്റെ ചുറവും അവർ യഥേഷ്ടം തിക്കിത്തിരക്കി കൂട്ടം. ടോൾസ്റ്റായി എല്ലാവരോടുമായിട്ടല്ലാതെ ഓരോരുത്തരോടും പ്രത്യേകമായി ചോദ്യങ്ങൾ ചോദിക്കാറില്ല. ഓരോരുത്തരനോടായി ചോദിക്കുന്നതു് അയാൾക്ക് അസ്വാസ്ഥ്യഹേതുകമായിരിക്കുമെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ഏതെങ്കിലും ഒരാൾ ഉത്തരം പറയുന്നതായാൽ അതിനെപ്പററി എല്ലാവർക്കും തർക്കിക്കുവാൻ പൂർണ്ണമായ അനുവാദമുണ്ടായിരുന്നു. അതിന്റെ ഫലമായി ഒരു ഭയങ്കരമായ ബഹളമുണ്ടായിരിക്കും. ഒന്നിലധികം മണിക്കൂറുകൾ നിലനില്ക്കുന്ന ഈ വാദപ്രതിവാദങ്ങൾ ആണ് യഥാർത്ഥത്തിൽ അവരുടെ മനഃസംസ്കാരത്തിനും അറിവിനും അത്യധികം സഹായിച്ചിരുന്നതു്".

# പുസ്തകാഭിപ്രായം.

## ചീന.

(ഗ്രന്ഥകർത്താ;—രാജരാജവർമ്മരാജ, എം. എ., ബി. എൽ.)

റിട്ടയാഡ് ദേവസ്വംകമ്മീഷണർ, തിരുവനന്തപുരം.

ലോകവിജ്ഞാനഗ്രന്ഥമാലയിൽ രണ്ടാമത്തെ പുസ്തകമാണിതു്. അയൽരാജ്യങ്ങളെപററി സാമാന്യമായി ഒരു ജ്ഞാനം കൂടാതെ ഇക്കാല

ത്തു കഴിച്ചുകൂട്ടുവാൻ പ്രയാസമാണ്. ഈ പുസ്തകത്തിൽ ചീനയുടെ പ്രകൃതി, ജനങ്ങൾ, ഭാഷ, ബാലവൃന്ദം, ഗാർഹസ്ഥ്യം, അദ്ധ്യയനവും അനദ്ധ്യായവും, തൊഴിലും വ്യവസായവും, പഴങ്കഥ, സാമ്രാജ്യസ്ഥാപനം, മംഗലസാമ്രാജ്യം, സ്വാതന്ത്ര്യം, ഇങ്ങനെ പല ഭാഗങ്ങളിലായി ചീനയെ സംബന്ധിച്ച് സാമാന്യമായി പല അറിവുകളും നൾകുന്നു. ഇതിൽ ചീനയിലെ നെട്ടംകോട്ട, ഗാർഹസ്ഥ്യസമ്പ്രദായം, പരീക്ഷാരീതി, പഠനരീതി മുതലായവ വായിച്ചാൽ നമുക്കു വളരെ നേരമ്പോക്കുള്ളവയായി തോന്നും. ഈ ഗ്രന്ഥകാരന്റെ ഗദ്യരീതി സ്തുത്യർഹമാകുന്നു. ഇദ്ദേഹം ഇതരരാജ്യങ്ങളെക്കുറിച്ചും ഇതുപോലെയുള്ള ഗ്രന്ഥങ്ങൾ രചിച്ചുകാണുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

## "നമ്പ്യാരുടെ രത്നങ്ങൾ."

(ഭാഷാപരിഷ്കരണക്കമ്മിററി, തൃശ്ശിവപേരൂർ)

വില 1ക.

കേരളഭാഷാസാഹിത്യനഭോമണ്ഡലത്തിൽ സൂര്യചന്ദ്രന്മാരെപ്പോലെയുള്ള രണ്ടു ജ്യോതിസ്സുകളാകുന്നു തുഞ്ചത്തെഴുത്തച്ഛനും, കുഞ്ചൻനമ്പ്യാരും. അതിൽ ജനങ്ങളുടെ കവി എന്നും പരിഹാസകവി എന്നും പ്രസിദ്ധനായ കുഞ്ചൻനമ്പ്യാരുടെ കവിതകളിലുള്ള സൂക്തികൾ, തത്വോക്തികൾ, സാരോക്തികൾ, ലോകോക്തികൾ, ഹാസ്യോക്തികൾ, നീത്യുക്തികൾ, വർണ്ണനകൾ, പരാവർത്തനങ്ങൾ, ആഖ്യാനങ്ങൾ ഇങ്ങിനെ നല്ലനല്ല ഭാഗങ്ങൾ തിരഞ്ഞെടുത്ത് ഭംഗിയായി അച്ചടിപ്പിച്ചിട്ടുള്ളതാകുന്നു പ്രകൃതഗ്രന്ഥം. കുഞ്ചൻനമ്പ്യാരുടെ കവിതകൾ മുഴുവൻ വായിക്കാതെതന്നെ അവയുടെ ഒരു സാമാന്യസ്വഭാവവും, അവയിൽ പ്രധാനഭാഗങ്ങളുമായി ഒരു പരിചയവും വായനക്കാർക്ക് ഈ പ്രസിദ്ധീകരണംകൊണ്ടു ലഭിക്കുന്നതാണ്. അതുകൊണ്ടു പ്രയോജനകരമായ ഈ പ്രസിദ്ധീകരണത്തിന് ഞങ്ങൾ ഭാഷാപരിഷ്കരണക്കമ്മിററിക്കാരെ അഭിനന്ദിക്കുന്നു.

# കുറിപ്പുകൾ.

## അഖിലഭാരതവിദ്യാഭ്യാസസമ്മേളനം.

അഖിലഭാരതവിദ്യാഭ്യാസത്തിന്റെ എട്ടാമത്തെ യോഗം ക്രിസ്തുമസ്സിനു ലാഹോറിൽവച്ച് കൂടുവാനാണല്ലൊ അധികൃതന്മാർ ഉദ്ദേശിച്ചിരു

ന്നത്. എന്നാൽ ആ നഗരത്തിൽ പെട്ടെന്നു വസൂരി ഭയങ്കരമായവിധത്തിൽ വ്യാപിക്കയാൽ സമ്മേളനം അടുത്തവൎഷത്തിലേക്കു മാററിവച്ചിരിക്കുന്നു. അതുസംബന്ധിച്ച് ഒരു അഖിലഭാരതവിദ്യാഭ്യാസപ്രദൎശനവും കായികാഭ്യാസപ്രദൎശനങ്ങളും മററും ഉണ്ടായിരിക്കുന്നതാണ്. സമ്മേളനം വിജയകരമാക്കുവാനുള്ള പരിശ്രമം ദ്രുതഗതിയിൽ നടന്നുവരുന്നു. വിവിധസ്ഥലങ്ങളിൽനിന്നും വരുന്ന പ്രതിനിധികളുടെ താമസത്തിനു വേണ്ട സൌകൎയ്യങ്ങൾ ഉണ്ടാക്കിക്കൊടുക്കുന്നതായിരിക്കും. ലാഹോർ ഒരു പ്രധാന വിദ്യാഭ്യാസകേന്ദ്രമായതുകൊണ്ടും, അതിനടുത്ത് ചരിത്രപ്രസിദ്ധങ്ങളായ സ്ഥലങ്ങളുള്ളതുകൊണ്ടും അനവധി ആളുകൾ സമ്മേളനത്തിന് വന്നുചേരുമെന്നാണ് ഉദ്ദേശിക്കുന്നതു്. എന്നാൽ സാധാരണസമ്മേളനങ്ങളെപ്പോലെ ചില പ്രസംഗങ്ങൾകൊണ്ടും, പ്രമേയാംഗീകരണംകൊണ്ടും തൃപ്തിപ്പെടാതെ, നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തെപ്പററി കൂലങ്കഷമായി ചിന്തിച്ച്, അതിൽ കാണുന്ന ആപൽഹേതുകങ്ങളായ ദോഷങ്ങൾക്കു പരിഹാരം നേടുവാൻ സൃഷ്ടിപരമായ പ്രവൃത്തി ആരംഭിക്കുമെന്ന് ആശിക്കട്ടെയോ ?

## ഇൻഡ്യയിലെ ജനസംഖ്യക്കണക്ക്.

ഈയിടെയെടുത്ത ജനസംഖ്യക്കണക്കുപ്രകാരം കഴിഞ്ഞ പത്തു വൎഷങ്ങളിലായി അഞ്ചുകോടി ജനങ്ങൾ വൎദ്ധിച്ചിട്ടുണ്ടെന്നു കാണുന്നു. എന്നാൽ ഈ വൎദ്ധനയനുസരിച്ച് ഇവിടത്തെ അക്ഷരാഭ്യാസവും വൎദ്ധിക്കുന്നില്ലെന്നു വ്യസനസമേതം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഇൻഡ്യയിലെ ജനങ്ങളിൽ അഞ്ചുവയസ്സിനു മേലുള്ളവരിൽ ഏതെങ്കിലും ഒരു ഭാഷ എഴുതുവാനും വായിക്കുവാനും അറിയാവുന്നവർ ആയിരത്തിന് 156 പുരുഷന്മാരും 29 സ്ത്രീകളും വീതമാണു ഉള്ളതു്. 1921-ലെ കണക്കുപ്രകാരം 122-ം, 18-ം ആയിരുന്നു. 1881-ൽ 81-ം, 3-ം ആയിരുന്നു. ഇംഗ്ലീഷറിയാവുന്ന പുരുഷന്മാർ 25-ം, സ്ത്രീകൾ 3-ം ആണ്. ഇൻഡ്യയിൽ ആകെയുള്ള 35 കോടി ജനങ്ങളിൽ 2,3962,279 പുരുഷന്മാരും 41,69,036 സ്ത്രീകളും മാത്രമെ എഴുതുവാനും വായിക്കുവാനും അറിയാവുന്നവരായിട്ടുള്ളു. 1931-ലെ ആകെയുള്ള നിരക്ഷരകുക്ഷികൾ 15,62,43,305 പുരുഷന്മാരും 16,53,84,698 സ്ത്രീകളുമാണ്. ഈ അക്ഷരജ്ഞാനവിഹീനതയെപ്പോലെ ഒരു മഹാവ്യാധി ഇപ്പോൾ ഇൻഡ്യയിൽ വേറെയില്ല. അതുകൊണ്ടാണ് ഇൻഡ്യയിലെ പൊതുപ്രവൎത്തനങ്ങൾ പരാജയങ്ങളിൽ കലാശിക്കുന്നതു്. ഇതിനു പരിഹാരം നേടേണ്ടതു് ദേശാഭിമാനികളുടെ കൎത്തവ്യമാണ്.

# കായികാഭ്യസനകലാശാല.

മദിരാശിയിലെ "യങ്ങ്മെൻസ്ക്രിസ്ത്യൻ അസോസിയേഷൻ" ഒരു കായികാഭ്യസനകലാശാല ആരംഭിച്ചിരിക്കുന്നു. പുതിയ കെട്ടിടത്തിന്റെ ശിലാസ്ഥാപനകർമ്മം ഈയിടെ മദിരാശിയിലെ ഗവൎണ്ണർ നിൎവ്വഹിക്കയുണ്ടായി. സെയിഡാപ്പേട്ടയിൽ 83 ഏക്കർ വിസ്താരമുള്ള ഒരു സ്ഥലത്താണു കെട്ടിടം പണിയിക്കുന്നത്. മദിരാശിയിലെ വൈ. എം. സി. ഏ. യുടെ കീഴിലുള്ള കായികാഭ്യസനപാഠശാല കുറെക്കാലമായി മഹത്തായ സേവനം ചെയ്തുവരികയാണ്. അവിടെ പഠിച്ചിട്ടുള്ളവർ ഇൻഡ്യയുടെ നാനാഭാഗത്തും വളരെയുണ്ട്. അവർ വിദ്യാഭ്യാസത്തിന് ഒരു ചൈതന്യം നല്കുന്നുമുണ്ട്. ഇൻഡ്യയിലെ ജനങ്ങളുടെ കായികശക്തി വളരെ ക്ഷയിച്ചിട്ടുണ്ടെന്നും, ഭാരതീയവിദ്യാഭ്യാസത്തിൽ കായികാഭ്യസനത്തിന് ശരിയായ സ്ഥാനം നല്കിയിട്ടില്ലെന്നും ബോദ്ധ്യപ്പെട്ടിരിക്കുന്ന സ്ഥിതിക്ക്, ഇങ്ങിനെ ഒരു കലാശാല ആരംഭിച്ച സമിതിയെ അഭിനന്ദിക്കതന്നെ വേണം. ഇതു് ഒരുതരം സമുദായസേവനമാണെന്നും, ധാരാളം സ്ഥലങ്ങളുള്ള ഭൂസ്വത്തുടമസ്ഥന്മാർ തരിശുനിലങ്ങൾ കളിസ്ഥലങ്ങളായി വിട്ടുകൊടുക്കണമെന്നുമാണ് ശാലാസ്ഥാപനസന്ദർഭത്തിൽ ഗവൎണ്ണർ പറഞ്ഞത്.

# അമേരിക്കയിലെ ഭാരതീയ വിദ്യാർത്ഥികൾ.

അമേരിക്കയിലെ സൎവ്വകലാശാലകളിൽ പഠിക്കുന്ന ചില ഭാരതീയവിദ്യാൎത്ഥികൾക്ക് ഒഴിവുസമയങ്ങളിൽ വേലയെടുത്തു് തന്മൂലം ലഭിക്കുന്ന ആദായംകൊണ്ടു് ജീവിക്കുവാൻ സാധിച്ചിരുന്നു. സ്വയം ജീവിക്കുന്നതിനുള്ള ശക്തി ഉണ്ടാക്കുന്നതു് അമേരിക്കൻ സൎവ്വകലാശാലകളുടെ ഒരു പ്രത്യേകഗുണമാണ്. അമേരിക്കയിലെ കൂലി വളരെ കൂടുതലായതുകൊണ്ടു് പല വിദേശീയവിദ്യാൎത്ഥികളും ഈ സന്ദർഭത്തെ വേണ്ടപോലെ വിനിയോഗിച്ചിട്ടുമുണ്ട്. എന്നാൽ ഇയ്യിടെ ഉണ്ടായ ചില പുതിയ നിയമങ്ങൾകൊണ്ടു വിദേശീയൎക്ക് ഇനി ഇങ്ങിനെ ഉപജീവിക്കുവാൻ സാധിക്കുമെന്നു് തോന്നുന്നില്ല. തൊഴിലിനെ സംബന്ധിച്ച ഡിപ്പാർട്ടുമെൻറ് വിദേശീയവിദ്യാൎത്ഥികൾ ആദായകരമായ തൊഴിലുകളിൽ പ്രവേശിച്ചുകൂടാ എന്നു് തീരുമാനിച്ചിരിക്കുന്നു. സാൎവ്വലൌകികസാഹോദൎയ്യത്തേയും സംസ്കാരാഭിവൃദ്ധിയേയും ആസ്പദമാക്കി പല മഹാന്മാരും ഈ നിശ്ചയത്തെ

പ്രതിഷേധിക്കുന്നുണ്ട്. അതേസമയത്തുതന്നെ ഇററാലിയിൽ പഠിക്കുവാൻ വരുന്ന എല്ലാ വിദേശീയവിദ്യാൎത്ഥികൾക്കും റയിൽവെക്കാർ സൌജന്യനിരക്കനുവദിച്ചുകൊടുക്കണമെന്നു മുസ്സോളിനി ആജ്ഞാപിച്ചിട്ടുണ്ട്. അവിടെ റയിൽവെക്കൂലിയിൽ 50 ശതമാനമാണു സൌജന്യമനുവദിച്ചിട്ടുള്ളതു്. ഇററാലിയിൽ പോകുവാനിച്ഛിക്കുന്ന ഭാരതീയവിദ്യാർത്ഥികൾ ഈ സംഗതിയെപ്പററി കൽക്കത്തയിലെ ഇററാലിയൻഉദ്യോഗസ്ഥനുമായി എഴുത്തുകുത്തു നടത്തണമെന്ന് അറിയിച്ചിട്ടുണ്ട്. ഇങ്ങിനെയുള്ള പ്രവൃത്തികൾ ഓരോ രാജ്യത്തിലെ സംസ്കാരം ഇതരരാജ്യങ്ങളിൽ പ്രചരിക്കുന്നതിന് സഹായിക്കുന്നതാണല്ലൊ.

## വൃദ്ധവയസ്സായ അദ്ധ്യാപകൻ.

ഷഷ്ട്യബ്ദപൂൎത്തി കഴിഞ്ഞിട്ടുള്ളവരെ അദ്ധ്യാപകവൃത്തിയിൽ കാണുവാൻ പ്രയാസമാണ്. എന്നാൽ 80 വയസ്സു പ്രായമുള്ള ഗിരീശചന്ദ്രബോസ് കൽക്കട്ടയിലെ വംഗവാസികലാശാലയിലെ പ്രിൻസിപ്പാൾസ്ഥാനത്തെ അലങ്കരിക്കുന്നുണ്ട്. ഇതു് ഒരു അപൂൎവ്വസംഗതിയാണെന്നു പറയേണ്ട ആവശ്യമില്ലല്ലൊ. അദ്ദേഹത്തിൻെറ ഇപ്പോഴത്തെ വിദ്യാർത്ഥികളും പൂൎവ്വവിദ്യാർത്ഥികളുംകൂടി 80-ാമത്തെ ജന്മദിനം ആഘോഷിച്ചു. ബോസിനെ കണ്ടാൽ അത്ര പ്രായം തോന്നികയില്ല. അതിനുള്ള കാരണം അദ്ദേഹം കൃത്യനിഷ്ഠയോടുകൂടിയ ജീവിതം നയിച്ചു എന്നുള്ളതാണ്. രാഷ്ട്രീയവും സാമുദായികവുമായ പ്രവൎത്തകന്മാൎക്കുള്ള ഉൽക്കണ്ഠകളൊ വിഷമതകളൊ അനുഭവിക്കാതെ അദ്ദേഹം ഒരു വിദ്യാഭ്യാസപ്രവൎത്തകൻെറയും പണ്ഡിതൻെറയും ശാന്തജീവിതം നയിച്ചുവരികയാണ്. ഈ വയസ്സുകാലത്തും അദ്ദേഹം തൻെറ ജോലികൾ അതിസാമൎത്ഥ്യത്തോടെ നിൎവ്വഹിച്ചുവരുന്നുണ്ട്.

## നീപ്പാളിലെ വിദ്യാഭ്യാസം.

നീപ്പാളിലെ പുതിയ രാജാവു് വിദ്യാഭ്യാസപരിഷ്കാരവിഷയത്തിൽ ശ്രദ്ധിക്കുന്നുണ്ടെന്നു കാണുന്നതു സന്തോഷകരമാണ്. അവിടത്തെ ഒരു വിദ്യാഭ്യാസസ്ഥാപനത്തിലെ സമ്മാനദാനാവസരത്തിൽ നീപ്പാളിൻെറ അഭിവൃദ്ധിയെ സാദ്ധ്യമാക്കത്തക്കവണ്ണമുള്ള ഒരു വിദ്യാഭ്യാസപദ്ധതി വിവരിച്ചുകൊണ്ടു് അദ്ദേഹം പ്രസംഗിക്കയുണ്ടായി. അതു് അദ്ദേഹത്തിൻെറ പ്രജാക്ഷേമതൽപരതയെ വ്യക്തമാക്കുന്നുണ്ട്. വ്യാവസായികവും സാങ്കേതികവുമായ വിദ്യാഭ്യാസത്തിൻെറ ആവശ്യത്തെപ്പററി അദ്ദേഹം ശക്തിയാ

യി വാദിച്ചു. യുവജനങ്ങൾ പഴകിയ വിഷയങ്ങൾ ഉപേക്ഷിച്ച് കൃഷിസസ്യശാസ്ത്രം മുതലായവ പഠിക്കണമെന്ന് ആവശ്യപ്പെട്ടു. ഗ്രന്ഥശാല പരിഷ്കരിക്കുന്നതിനായി അപ്പോൾതന്നെ 10000 രൂപയും അദ്ദേഹം അനുവദിച്ചു. പാശ്ചാത്യജീവിതസമ്പ്രദായത്തിന്റെ ബാഹ്യപ്രഭയിൽ യുവജനങ്ങൾ മയങ്ങിപ്പോകരുതെന്ന് അദ്ദേഹം പ്രത്യേകം ഉപദേശിച്ചു. "നമുക്ക് പൂർവികന്മാരിൽനിന്നും ലഭിച്ചിട്ടുള്ള സമ്പാദ്യം വളരെ വലുതായ ഒന്നാണെന്ന് ധരിക്കുക. ഒരു ദേശക്കാരെന്ന നിലയിൽ നമുക്ക് ജീവിക്കണമെങ്കിലും അഭിവൃദ്ധിപ്പെടണമെങ്കിലും, നമ്മുടെ സംസ്കാരത്തിലും മറവും ഉത്തമമായിട്ടുള്ളതിനോടു നാം ബഹുമാനമുള്ളവരായിരിക്കണം" എന്നാണ് അദ്ദേഹം വിദ്യാർത്ഥികളോടു പറഞ്ഞത്.

## പെർസ്യൻപ്രൊഫസർ.

പെർസ്യയും ഇൻഡ്യയും തമ്മിൽ പുരാതനകാലം മുതല്ക്കുതന്നെ സാംസ്കാരികമായി ബന്ധമുള്ളതാണ്. ആ ബന്ധത്തെ ഒന്നു പുതുക്കുന്നതിനും ഉറപ്പിക്കുന്നതിനുമായി ഈയിടെ മഹാകവി ടാഗോർ പെർസ്യ സന്ദർശിച്ചതു വായനക്കാർക്ക് അറിയാമല്ലോ. പെർസ്യയിലെ ഭരണാധികാരി ശാന്തിനികേതനത്തിൽ പഠിപ്പിക്കുന്നതിനായി പൂരിഡേവോസ് എന്ന ഒരു പ്രൊഫസരെ അയച്ചുകൊടുത്തിരിക്കുന്നു. ഇത്തരത്തിലുള്ള സാംസ്കാരികബന്ധത്തിനായി ഏഷ്യായിലെ രാജ്യങ്ങൾ തമ്മിൽ സാംസ്കാരികബന്ധം സുദൃഢമാക്കുന്നതിനുപകരം യൂറോപ്യൻ രാജ്യങ്ങളുമായിട്ടാണ് ബന്ധം ഇപ്പോൾ അധികം കാണുന്നത്. ഇൻഡ്യയും പല യൂറോപ്യൻരാജ്യങ്ങളുമായി ഇപ്പോൾ ഈ ബന്ധം കാണുന്നുണ്ട്. ഏഷ്യയിലെ രാജ്യങ്ങൾ തമ്മിൽ മൈത്രിയില്ലാത്തതുകൊണ്ടാണല്ലോ പാശ്ചാത്യർ അവരെ മർദ്ദിക്കുന്നത്.

## പറവൂർ ഹൈസ്കൂൾ വജ്രജൂബിലി.

കഴിഞ്ഞ ധനുമാസത്തിൽ പറവൂർ ഹൈസ്കൂളിന്റെ വജ്രജൂബിലിയാഘോഷം നടന്നു. അതുസംബന്ധിച്ച നടത്തിയ കായികവിനോദങ്ങൾ, പ്രദർശനം, ലഘുഭക്ഷണം മുതലായവ ഒരുവിധം ഭംഗിയായിത്തന്നെ കഴിഞ്ഞുകൂടി. എന്നാൽ ലഘുഭക്ഷണം സകലജാതിയും ഒന്നിച്ചുവേണമെന്ന് ഒരഭിപ്രായം നിർവാഹകകമ്മിററിയിൽ നിശ്ചയം പാസാക്കിയിരുന്നു. കൃത്യദിവസത്തോടു് അടുത്തപ്പോൾ ഒരതിൽ ചില യാഥാസ്ഥിതികന്മാരും ഭീരുക്കളുമായ കമ്മിററിഅംഗങ്ങൾ, കാപ്പിക്കു പകരം വെള്ളവും, മററു് ആഹാരപദാർത്ഥങ്ങൾക്കു പകരം പഴവും ബിസ്കററുമായി ലഘുഭക്ഷണം ഒന്നു രൂപാന്തരപ്പെടുത്താൻ നോക്കി. പക്ഷെ അതും ഫലിച്ചില്ല. ലഘുഭക്ഷണം തനി കാഠസ്യാപോളിററനായിതന്നെ നടന്നു. ഈ

വിധത്തിലുള്ള സങ്കരഭക്ഷണത്തിന സമ്മതമില്ലാത്തവരേക്കുറിച്ച് ആക്ഷേപിക്കാനില്ല. എന്നാൽ സങ്കരഭക്ഷണത്തിൽ പങ്കുകൊള്ളാറുള്ളവരും, അതിന വിരോധമില്ലെന്ന പരിഷ്കാരികളൊപ്പം നടിക്കുന്നവരും, ജാത്യാഭിമാനം നശിക്കേണ്ടതാണെന്ന പ്രസംഗിക്കുന്നവരും, സർവ്വസമുദായമൈത്രി കാംക്ഷിക്കുന്നവരുമായ ചിലർ അന്നത്തെ ദിവസം വെളിയിലെങ്ങും കാണാതെ ഒളിവിലായിപ്പോയതു് അവരുടെ ഭീരുതകൊണ്ടല്ലെ?

ജൂബിലിസംബന്ധിച്ചു പറവൂർ ഹൈസ്കൂളിന്റെ ഒരു സംക്ഷിപ്തചരിത്രം ഹെഡ്മാസ്റ്റർ മിസ്റ്റർ നമ്പീശൻ സമ്മേളനത്തിൽ വായിച്ചതു വളരെ ഭംഗിയായി. സമ്മേളനത്തിന വളരെ ആളുകളും കൂടിയിരുന്നു. അദ്ധ്യക്ഷൻ മി: ഇ. സുബ്രഹ്മണ്യയ്യർ എം. എ., എൽ. എൽ. തന്റെ പഴയ കാലത്തെ സ്മരണകളെക്കുറിച്ചു പറഞ്ഞതും നേരംപോക്കായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ പ്രസംഗത്തിൽ പുതിയ അഭിപ്രായങ്ങളൊ അറിവൊ ലഭിക്കത്തക്കവണ്ണം ഒന്നും ഉണ്ടായിരുന്നില്ലെന്ന് ഒരുപക്ഷക്കാരുണ്ട്. എല്ലാവിധത്തിലും ഗൌരവമേറിയ ഈ ഘട്ടത്തിൽ ഇത്ര വലിയ ഒരു സദസ്സിൽ-വിശേഷിച്ച് വിദ്യാസമ്പന്നന്മാരുടെ നടുവിൽ-ഒരു അദ്ധ്യക്ഷന്റെ നിലയിൽ കുറെക്കൂടി ലോകവീക്ഷണപരവും കാര്യക്ഷമവും, ആദർശപരവും ആയ ഒരു പ്രസംഗം ആശിക്കാവുന്നതുതന്നെ. അന്നത്തെ പ്രസംഗങ്ങൾ എല്ലാം നന്നായി എന്നു പറയാൻ പാടില്ല. ഒന്ന് "വാണിആര്യസഭയിൽ കേഴുന്നവോ" എന്ന മട്ടതന്നെ. കവിതാപാരായണം വളരെ നന്നായി. അതുപോലെതന്നെ മററു വിനോദങ്ങളും ഭംഗിയായി.

നാടകാഭിനയവും ഒരുവിധം നന്നായിരുന്നു എന്നാൽ സർവ്വസമുദായമൈത്രിക്കു തീരെ പററാത്ത ചുരുക്കം ചില ശബ്ദങ്ങളൊ ഭാഗങ്ങളൊ അതിൽനിന്ന് ഉപേക്ഷിക്കണമെന്നു ചിലൎക്ക് അഭിപ്രായം ഉണ്ട്.

ആകപ്പാടെ വജ്രജൂബിലി ഇത്രയും ഭംഗിയായി നിർവ്വഹിക്കുന്നതിന പരിശ്രമിച്ച അദ്ധ്യാപകന്മാരെയും വിദ്യാൎത്ഥികളേയും മററു പൌരന്മാരെയും അഭിനന്ദിക്കയും അദ്ധ്യാപകന്മാരിൽ ഒരു ഭൂരിപക്ഷക്കാർ വേണ്ടവിധം സഹകരിക്കയും സഹായിക്കയും ചെയ്യാത്തതിൽ വ്യസനിക്കയും ചെയ്യുന്നു.

## മാതൃഭാഷ.

ഇൻഡ്യയിൽ ഇംഗ്ലീഷ്ഭാഷ അദ്ധ്യയനഭാഷയായി സ്വീകരിച്ചിട്ടുള്ളതുകൊണ്ടു ഭയങ്കരങ്ങളായ ദോഷങ്ങൾ ഉണ്ടാകുന്നതു നിമിത്തം മാതൃഭാഷയിൽക്കൂടി വിദ്യാഭ്യാസം ചെയ്യിപ്പിക്കേണ്ടതാണെന്ന മുറവിളികൂട്ടിത്തുടങ്ങിയിട്ട് കാലം കുറെ ഏറെയായി. കാശിസർവ്വകലാശാലയിലെ ബിരുദദാനാവസരത്തിൽ അടുത്തവർഷം മുതൽ ഇൻറർമീഡിയററുക്ലാസ്സുകളിൽ അദ്ധ്യയനം മാതൃഭാഷമുഖേനയായിരിക്കുമെന്നു പ്രസ്താവിച്ചിരിക്കുന്നു. സ

ധീരമായ ഈ പ്രസ്താവനയിൽ കാശിസർവ്വകലാശാലയെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു. ഈ പ്രവൃത്തി മററു സർവ്വകലാശാലകൾക്ക് മാതൃകയായിരിക്കേണ്ടതാണ്.

## കയ്യററിയ പുസ്തകങ്ങൾ.

കേരളകത്തോലിക്കർ; (ഡാക്ടർ സി. എൽ. ജോസഫ്)
ആസ്തിക്യവാദം; (എം. പി. പാൾ എം. എ.)
1 മുതൽ 5 വരെ മലയാളം പാഠപുസ്തകങ്ങൾ;
(ടി. പി. വർഗ്ഗീസ് എം. എ.
പിഡ്, ടോറൻറോ എൽ. ടി.
ഹെഡ്മാസ്റ്റർ ട്രെയിനിംഗ്സ്ക്കൂൾ തൃശ്ശൂർ.)
ശ്രീമാർത്താണ്ഡമാഹാത്മ്യം; (എം. രാജരാജവർമ്മരാജാ,
എം. എ. ബി. എൽ.)
പ്രേമഹോമം; (എം. ആർ. വേലുപ്പിള്ള ശാസ്ത്രി, ബി. എ.)
ഇന്ദിരാവിലാസം; (വിളാവത്തു് ശങ്കരപ്പിള്ള)
യാത്രാചരിത്രം; (കെ. എ. പാൾ)
ഖണ്ഡകഥാപ്രസ്ഥാനം; (എം. പി. പാൾ എം. എ.)
The Dreams of Teacher; (N. K. Venkiteswaran B. A.)
തിരുവിതാംകൂർ സെൻസസ് റിപ്പോർട്ട്;
(ഡാക്ടർ എൻ. കുഞ്ഞൻപിള്ള)
ചിന്താസരണി; (കെ. പി. രാഘവപ്പണിക്കർ)

ഈ പുസ്തകങ്ങൾ നന്ദിപൂർവ്വം കൈപ്പററിയിരിക്കുന്നു. എന്നാൽ ഇവയെപ്പററിയുള്ള അഭിപ്രായം പറയാൻ ചില അസൗകര്യങ്ങളാൽ ഇതേവരെ സാധിക്കാത്തതിൽ വ്യസനിക്കുന്നു. താമസിയാതെതന്നെ ഇവയെപ്പററി അഭിപ്രായം പറയുന്നതാണ്.

## പത്രബന്ധുക്കളോട്.

കഴിഞ്ഞകൊല്ലവും ഇക്കൊല്ലവും ചേർന്നിട്ടുള്ള ആലുവ, പെരുമ്പാവൂർ, കോതമംഗലം, മൂവാററുപുഴ, തൊടുപുഴ, പാലാ, കോട്ടയം മുതലായ സ്ഥലങ്ങളിലെ പത്രബന്ധുക്കൾ ദയവായി വരിസംഖ്യ ഉടനെ അയച്ചുതരണമെന്ന് അപേക്ഷ. എല്ലാമാസത്തിലും പണംവാങ്ങിക്കാൻ ഇവിടെനിന്നും ആൾ വരാൻ സൗകര്യമില്ലാത്തതുകൊണ്ട് അപ്രകാരം ചെയ്തു സഹായിക്കണമെന്ന് പ്രത്യേകം താല്പര്യപ്പെടുന്നു.

മാനേജർ, ഗുരുനാഥൻ.

# രാജാ കേശവദാസ്.

വീരാരാധനഗ്രന്ഥാവലി നമ്പർ 2.

ഗ്രന്ഥകൎത്താ, ആർ. ഈശ്വരപിള്ള ബി. എ.

"ദാരിദ്ര്യത്തിൽ ജനിച്ചും, സ്വല്പമായ വിദ്യാഭ്യാസം മാത്രം ലഭിച്ചും, പലവിധ കഷ്ടതകൾ സഹിച്ചും, സ്വപ്രയത്നം, സ്വകൃത്യബോധം, നീതിനിഷ്ഠ, കുശാഗ്രബുദ്ധി, സ്വാമിഭക്തി ഇവകൾകൊണ്ടു മാത്രം ലോകത്തിൽ ഉയൎന്ന പ്രജകളിൽ ഒരാൾക്കു ലഭിക്കാൻ സാധിക്കുന്ന ഏററവും ഉന്നതപദം പ്രാപിച്ച്, സമൃദ്ധിയിങ്കലും അനുദ്ധതനായ ഈ സൽപുരുഷന്റെ ചരിത്രം നമുക്കു ഒരു വിശിഷ്ടമായ സാധനപാഠമായിത്തന്നെ ഇരിക്കും."

വില 8 അണ.

# ശ്രീരാമൻ.

ഗ്രന്ഥകൎത്താ, ആർ. ഈശ്വരപിള്ള ബി. എ.

"പുത്രനായൊ, ഭ്രാതാവായൊ, യോദ്ധാവായൊ, തപസ്വിയായൊ, ഭൎത്താവായൊ, രാജാവായൊ, മിത്രമായൊ, ശത്രുവായൊ ഉള്ള ഏതൊരു നിലയാകട്ടെ, ബ്രഹ്മചൎയ്യം മുതലായ മൂന്നാശ്രമാവസ്ഥകളിൽ ഏതെങ്കിലുമാകട്ടെ, ധൎമ്മവീൎയ്യനായ ശ്രീരാമനോടു തുല്യനായിട്ട് ഒരുപദേഷ്ടാവും, രാമായണംപോലെ അത്ര രസാലങ്കാരസാരോപദേശഭൂയിഷ്ഠമായ ഒരു കാവ്യവും, വാല്മീകിയെപ്പോലെ ഒരു കവിയും" ഇല്ലെന്നു സൎവ്വസമ്മതമാണ്.

വില 8 അണ.

# ചിന്താസന്താനം.

(നാലാംഭാഗം)

☞ പുതിയതായി പ്രസിദ്ധപ്പെടുത്തുന്നു. ☜

ഗ്രന്ഥകൎത്താ, ആർ. ഈശ്വരപിള്ള ബി. എ.

മലയാളത്തിലെ സുപ്രസിദ്ധഗദ്യകാരനും ഉൽകൃഷ്ടചിന്തകനും ആയ ആർ. ഈശ്വരപിള്ള അവർകൾ എഴുതിയിട്ടുള്ള പല ഉപന്യാസങ്ങൾ ചേൎത്തു രചിച്ചിട്ടുള്ളതു്.—ഉൽകൃഷ്ടാശയങ്ങൾ, പരിപക്വചിന്തകൾ, പരിശുദ്ധഗദ്യരീതി.—വാങ്ങി വായിച്ചു പരീക്ഷിക്കേണ്ടതു്.

വില 10 അണ.

സി. ജി. ബ്രദേഴ്സ്, ഈശ്വരവിലാസം പുസ്തകശാല, പറവൂർ

REGISTERED NO. T.62.

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക

അദ്ധ്യാപകന്മാൎക്കും കുട്ടികളുടെ സംരക്ഷകന്മാൎക്കും വിദ്യാൎത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു 2 രൂ. 8 ണ.

6 മാസത്തേയ്ക്കു 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു 2 രൂ. 12 ണ.

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ.

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്കു വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം

## റജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാഡറയക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണു ഉത്തമം. വി. പി. അയക്കുന്നതായാൽ അനാവശ്യതാമസത്തിനും നഷ്ടത്തിനും ഇടയുണ്ടു.

മാനേജർ,

ഗുരുനാഥൻ പറവൂർ.

---

Printed & Published by C. N. Gopalan Nair
at the S. G. Press, Parur.